Kerala Gazette No. 47 dated 29th November, 1983.
PART II

# കേരള നിയമസഭാ സെക്രട്ടേറിയററ്

## വിജ്ഞാപനം

നമ്പർ 11297/എൽ എ 4എ/83. തിരുവനന്തപുരം, 1983 നവംബർ, 14.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1983-ലെ കേരള നികുതി വസൂലാക്കൽ (ഭേദഗതി) ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ഡത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

# 1983-ലെ കേരള നികുതി വസൂലാക്കൽ (ഭേദഗതി) ബിൽ

## 1968-ലെ കേരള നികുതി വസൂലാക്കൽ ആക്ററ്, ഭേദഗതി ചെയ്യുന്നതിനുള്ള

## ഒരു
## ബിൽ

പീഠിക:— 1968–ലെ കേരള നികുതി വസൂലാക്കൽ ആക്ററ്, താഴെ കാണുന്ന ആവശ്യങ്ങൾക്കായി ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവൽസരത്തിൽ താഴെ പറയുംപ്രകാരം നിയമമുണ്ടാക്കുന്നു.—

1. ചുരുക്കപ്പേരും പ്രാരംഭവും.— (1) ഈ ആക്ടിന് 1983–ലെ കേരള നികുതി വസൂലാക്കൽ (ഭേദഗതി) ആക്ട് എന്നു പേർ പറയാം.

(2) ഇത് 1983–ഫെബ്രുവരി 22–ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 7–ാം വകുപ്പിന്റെ ഭേദഗതി.—1968–ലെ കേരള നികുതി വസൂലാക്കൽ ആക്ട് (1968–ലെ 15) (ഇതിനുശേഷം പ്രധാന ആക്ട് എന്നാണ് പരാമർശിക്കപ്പെടുക), 7–ാം വകുപ്പിൽ ''രേഖാമൂലമായ ഡിമാൻറ് വീഴ്ചക്കാരനെ കാണിക്കേണ്ടതും'' എന്ന വാക്കുകൾക്കു പകരം ''രേഖാമൂലമായ ഡിമാൻറ് വീഴ്ചക്കാരന് നൽകേണ്ടതും'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

3. 74–ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്ട്, 74-ാം വകുപ്പിൽ, '' നോട്ടീസിന്റെയോ ഉത്തരവിന്റെയോ '' എന്ന വാക്കുകൾ എവിടെയെല്ലാം വരുന്നുവോ അവിടെയെല്ലാം ''നോട്ടീസിന്റെയോ ഡിമാൻറിന്റെയോ ഉത്തരവിന്റെയോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

4. റദ്ദാക്കലും ഒഴിവാക്കലും.—(1) 1983–ലെ കേരള നികുതി വസൂലാക്കൽ (ഭേദഗതി) ഓർഡിനൻസ് (1983–ലെ 28) ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽതന്നെയും, പ്രസ്തുത ഓർഡിനൻസുമൂലം ഭേദഗതി ചെയ്തപ്രകാരമുള്ള പ്രധാന ആക്ടുപ്രകാരം ചെയ്തതോ ചെയ്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും കാര്യമോ

അല്ലെങ്കിൽ എടുത്തതോ എടുത്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും നടപടിയോ ഈ ആക്ടുമൂലം ഭേദഗതി ചെയ്തപ്രകാരമുള്ള പ്രധാന ആക്ടു പ്രകാരം ചെയ്തതായോ എടുത്തതായോ കരുതേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

ജംഗമവസ്തുക്കൾ ജപ്തിചെയ്യുവാൻ നിയമിതരായിട്ടുള്ള ആളുകൾ വീഴ്ചക്കാരനെ രേഖാമൂലമായ ഡിമാൻറു കാണിക്കേണ്ടതാണെന്നും കുടിശ്ശിക തുകയും അതിൻമേലുള്ള പലിശയും നടപടിച്ചെലവും ഉടൻതന്നെ അടയ്ക്കുന്നതിൽ അയാൾ വീഴ്ച വരുത്തുന്നപക്ഷം, രേഖാമൂലമായ ഡിമാൻറ് ജപ്തി നടത്തുന്നതിനുള്ള അധികാരപത്രമായിരിക്കുമെന്നും 1968–ലെ കേരള നികുതി വസൂലാക്കൽ ആക്ട്, 7–ാം വകുപ്പിൽ വ്യവസ്ഥ ചെയ്തിരിക്കുന്നു. വീഴ്ചക്കാരനെ രേഖാമൂലമായ ഡിമാൻറ് കാണിക്കേണ്ടതാണെന്ന 7–ാം വകുപ്പിൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള നടപടിക്രമം, സ്ഥലത്തില്ലാത്ത വീഴ്ചക്കാരുടെ, ഏലം പോലുള്ള വിളകൾ ജപ്തിചെയ്യുന്നതിന് നികുതി വസൂലാക്കൽ ആക്ടിലെ വ്യവസ്ഥകൾ ഉപയോഗപ്പെടുത്തുന്നതിൽനിന്നും റവന്യൂ ആഫീസർമാരെ തടസ്സപ്പെടുത്തുന്നതായിട്ടാണ് അനുഭവത്തിൽനിന്ന് തെളിയുന്നത്. അതിനാൽ, വീഴ്ചക്കാരന് ഡിമാൻറ് രേഖാമൂലം നൽകുന്നതിനു വ്യവസ്ഥ ചെയ്യുന്നതിനുവേണ്ടി 7–ാം വകുപ്പ് ഭേദഗതി ചെയ്യേണ്ടത് ആവശ്യമാണെന്നു കരുതപ്പെട്ടു.

2. നോട്ടീസ് നടത്തുന്നതിനുള്ള നടപടിക്രമം വിവരിക്കുന്ന ആക്ടിലെ 74–ാം വകുപ്പ്, ''നോട്ടീസിനേയും'' ''ഉത്തരവിനേയും'' മാത്രമേ പ്രത്യേകമായി പരാമർശിക്കുന്നുള്ളൂ. 7–ാം വകുപ്പ്, ''ഡിമാൻറി''നെ മാത്രം പരാമർശിക്കുകയാൽ 74–ാം വകുപ്പിൽ ''ഡിമാൻറി''നേകൂടി പ്രത്യേകമായി പരാമർശിക്കേണ്ടത് ആവശ്യമാണെന്ന് കരുതപ്പെട്ടു.

3. നിയമസഭ സമ്മേളനത്തിലല്ലാതിരുന്നതിനാലും മുകളിൽപ്പറഞ്ഞ ഭേദഗതികൾ ഉടനെ വരുത്തേണ്ടിയിരുന്നതിനാലും, 1983–ലെ കേരള നികുതി വസൂലാക്കൽ (ഭേദഗതി) ഓർഡിനൻസ് (1983–ലെ 9), 1983 ഫെബ്രുവരി 22–ാം തീയതി ഗവർണ്ണർ വിളംബരപ്പെടുത്തി. പ്രസ്തുത ഓർഡിനൻസിനു പകരം നിയമസഭയുടെ ഒരു ആക്ട് കൊണ്ടുവരുന്നതിനുള്ള ബിൽ 1983 ഫെബ്രുവരി 25–ാം തീയതി ആരംഭിച്ച് 1983 മാർച്ച് 30–ാം തീയതി അവസാനിച്ച നിയമസഭാ സമ്മേളനക്കാലത്ത് അവതരിപ്പിക്കുന്നതിനും പാസ്സാക്കുന്നതിനും നിയമസഭയ്ക്ക് കഴിയാതിരുന്നതിനാൽ 1983 ഏപ്രിൽ 7–ാം തീയതി, അതായത്, ഓർഡിനൻസ് വിളംബരപ്പെടുത്തിയതിനുശേഷമുള്ള നിയമസഭയുടെ പുന:സമ്മേളനം മുതൽ ആറ് ആഴ്ച കഴിയുമ്പോൾ, ഓർഡിനൻസിന് പ്രാബല്യമില്ലാതായിത്തീരുമായിരുന്നു. പ്രസ്തുത ഓർഡിനൻസു മൂലം ഉണ്ടാക്കിയ ഭേദഗതികൾ നിലനിർത്തുന്നതിനുവേണ്ടി, 1983–ലെ കേരള നികുതി വസൂലാക്കൽ (ഭേദഗതി) ഓർഡിനൻസ് (1983–ലെ 15) 1983 ഏപ്രിൽ 6–ാം തീയതി ഗവർണ്ണർ വിളംബരപ്പെടുത്തി.

4. 1983–ലെ 15–ാം ഓർഡിനൻസിനുപകരം നിയമസഭയുടെ ഒരു ആക്ററ് കൊണ്ടുവരുന്നതിനുള്ള ഒരു ബിൽ ഗസററിൽ പ്രസിദ്ധപ്പെടുത്തി. 1983 ജൂൺ 20–ാം തീയതി ആരംഭിച്ച് 1983 ആഗസ്ററ് 4–ാം തീയതി

അവസാനിച്ച, നിയമസഭാ സമ്മേളനക്കാലത്ത്, ബിൽ നിയമസഭയിൽ അവതരിപ്പിക്കപ്പെട്ടു. എന്നാൽ പ്രസ്തുത സമ്മേളനക്കാലത്ത് ബിൽ പാസ്സാക്കുന്നതിന് സാധിക്കാതെവരികയും 1983 ആഗസ്റ്റ് 1–ാം തീയതി ഓർഡിനൻസ് പ്രാബല്യത്തിലല്ലാതാകുകയും ചെയ്തു. പ്രസ്തുത ഓർഡിനൻസുമൂലം ഉണ്ടാക്കിയ ഭേദഗതികൾ നിലനിർത്തുന്നതിനുവേണ്ടി, 1983–ലെ കേരള നികുതി വസൂലാക്കൽ (ഭേദഗതി) ഓർഡിനൻസ്, (1983–ലെ 28), 1983 ആഗസ്റ്റ് 20–ാം തീയതി ഗവർണ്ണർ വിളംബരപ്പെടുത്തി.

5. 1983–ലെ 28–ാം ഓർഡിനൻസിനു പകരം നിയമസഭയുടെ ഒരു ആക്ററുകൊണ്ടുവരുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യമെമ്മോറാണ്ഡം

ഈ ബിൽ, നിയമമാക്കുകയും പ്രാബല്യത്തിൽകൊണ്ടുവരുകയും ചെയ്യുന്ന പക്ഷം സംസ്ഥാന സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

പി. ജെ. ജോസഫ്

(ശരിത്തർജ്ജമ)

എസ്. ശ്രീധരൻ നാടാർ,
അഡീഷണൽ ഹെഡ് ട്രാൻസ്ലേറ്റർ.

Kerala Gazette No. 47 dated 29th November 1983

**PART II**

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 11379/എൽഎ4/83. തിരുവനന്തപുരം, 1983 നവംബർ 17.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69–ാം ചട്ടപ്രകാരം 1983–ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ഭേദഗതി ബിൽ ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ഡത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ

G. 1766/MC

ഏഴാം കേരള നിയമസഭ

ബിൽ നമ്പർ 70

# 1983-ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ഭേദഗതി ബിൽ

1951-ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ആക്‌റ്റ്, വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—1951-ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ആക്‌റ്റ്, ഇതിനുശേഷം കാണുന്ന ആവശ്യത്തിനായി വീണ്ടും ഭേദഗതി ചെയ്യുന്നതു യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:

1. ചുരുക്കപ്പേര്.—(1) ഈ ആക്‌റ്റിന് 1983-ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ഭേദഗതി ആക്‌റ്റ്, എന്നു പേർ പറയാം.

(2) ഇത് 1983 ആഗസ്റ്റ് 11-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 2-ാം വകുപ്പിന്റെ ഭേദഗതി.—1951-ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ആക്‌റ്റ്, (1951-ലെ 15) (ഇതിനു ശേഷം പ്രധാന ആക്‌റ്റ് എന്നാണ് പരാമർശിക്കപ്പെടുക) 2-ാം വകുപ്പിൽ, (2)-ാം ഉപവകുപ്പിന്റെ (i)-ാം ഖണ്ഡത്തിൽ ''ചെയർമാൻ'' എന്ന വാക്കുകൾക്കു ശേഷം, ''അല്ലെങ്കിൽ വൈസ്-ചെയർമാൻ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

3. റദ്ദാക്കലും ഒഴിവാക്കലും.—(1) 1983-ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ഭേദഗതി ഓർഡിനൻസ് (1983-ലെ 22), ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽ തന്നെയും, പ്രസ്തുത ഓർഡിനൻസുമൂലം ഭേദഗതിചെയ്ത പ്രകാരമുള്ള പ്രധാന ആക്‌റ്റു പ്രകാരം ചെയ്ത ഏതെങ്കിലും സംഗതിയോ, എടുത്ത ഏതെങ്കിലും നടപടിയോ ഈ ആക്‌റ്റ് മൂലം ഭേദഗതിചെയ്ത പ്രകാരമുള്ള പ്രധാന ആക്‌റ്റു പ്രകാരം ചെയ്തതായോ എടുത്തതായോ കരുതേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

ഇൻഡ്യൻ ഭരണഘടന 191–ാം അനുച്ഛേദം (1)–ാം ഖണ്ഡം (എ) എന്ന ഉപഖണ്ഡമനുസരിച്ച്, ഏതെങ്കിലും ആൾ, സംസ്ഥാന നിയമസഭ നിയമം മൂലം ഏതു ഉദ്യോഗത്തെ അതു വഹിക്കുന്ന ആൾ അയോഗ്യനാകുകയില്ലെന്നു പ്രഖ്യാപിച്ചിട്ടുണ്ടോ അങ്ങനെയുള്ള ഉദ്യോഗം ഒഴികെ ഭാരത സർക്കാരിന്റെയോ, ഏതെങ്കിലും സംസ്ഥാന സർക്കാരിന്റെയോ കീഴിൽ, ഏതെങ്കിലും ആദായകരമായ ഉദ്യോഗം വഹിക്കുകയാണെങ്കിൽ അയാൾ സംസ്ഥാന നിയമസഭയിലെ ഒരു അംഗമായി തിരഞ്ഞെടുക്കപ്പെടുന്നതിനോ അംഗമായിരിക്കുന്നതിനോ അയോഗ്യനായിരിക്കുന്നതാണ്. 1951–ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ആക്റ്റ്, പ്രകാരം ചില ഉദ്യോഗങ്ങൾ അവ വഹിക്കുന്നവരെ സംസ്ഥാന നിയമസഭയിലെ അംഗങ്ങളായി തിരഞ്ഞെടുക്കപ്പെടുന്നതിനോ അംഗങ്ങളായിരിക്കുന്നതിനോ അയോഗ്യരാക്കുന്നതല്ലാത്ത ഉദ്യോഗങ്ങളായി പ്രഖ്യാപിച്ചിട്ടുണ്ട്. 1979–ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ഭേദഗതി ആക്റ്റ് (1979–ലെ 4) മൂലം പ്രസ്തുത ആക്റ്റിൽ ചേർക്കപ്പെട്ട 2–ാം വകുപ്പ് (2)–ാം ഉപവകുപ്പ് (ii)–ാം ഖണ്ഡം, ഏതെങ്കിലും കേന്ദ്ര ആക്റ്റിന്റെയോ സംസ്ഥാന ആക്റ്റിന്റെയോ കീഴിൽ സ്ഥാപിക്കപ്പെട്ടതോ രൂപീകരിക്കപ്പെട്ടതോ ആയതും കേരള സർക്കാരിന്റെ ഉടമയിലോ, നിയന്ത്രണത്തിലോ ഉള്ളതുമായ ഒരു കോർപ്പറേഷന്റെ ചെയർമാൻ സ്ഥാനം വഹിക്കുന്നുവെന്നോ വഹിച്ചിരുന്നുവെന്നോ ഉള്ള കാരണത്താൽ മാത്രം ഒരാൾ, കേരള സംസ്ഥാന നിയമസഭയിലെ ഒരു അംഗമായി തിരഞ്ഞെടുക്കപ്പെടുന്നതിനോ, അംഗമായിരിക്കുന്നതിനോ അയോഗ്യനായിരിക്കുകയില്ലെന്നോ അയോഗ്യനായി ഒരിക്കലും കരുതപ്പെടുന്നതല്ലെന്നോ വ്യവസ്ഥ ചെയ്യുന്നു. കേരള സർക്കാരിന്റെ ഉടമയിലും നിയന്ത്രണത്തിലുമുള്ള സ്റ്റാറ്റ്യൂട്ടറി കോർപ്പറേഷനുകളുടെ ശരിയായ നടത്തിപ്പും ഭരണവും പരിഗണിച്ച്, അങ്ങനെയുള്ള ഏതൊരു കോർപ്പറേഷന്റെയും വൈസ്–ചെയർമാൻ സ്ഥാനം ആ സ്ഥാനം വഹിക്കുന്ന ആളിനെ, നിയമസഭയിലെ ഒരു അംഗമായി തിരഞ്ഞെടുക്കപ്പെടുന്നതിനോ ഒരു അംഗമായിരിക്കുന്നതിനോ അയോഗ്യനാക്കുകയില്ലായെന്നു വ്യവസ്ഥ ചെയ്യേണ്ടത് ആവശ്യമാണെന്നു കരുതുന്നു.

2. നിയമസഭ സമ്മേളനത്തിലല്ലാതിരുന്നതിനാലും, മേൽപ്പറഞ്ഞ നിർദ്ദേശത്തിനു ഉടൻതന്നെ പ്രാബല്യം നൽകേണ്ടിയിരുന്നതിനാലും, 1983 മേയ് 6–ാം തീയതി ഗവർണ്ണർ, 1983–ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ഭേദഗതി ഓർഡിനൻസ് (1983–ലെ 18) വിളംബരപ്പെടുത്തി. നിയമസഭയുടെ ഒരു ആക്റ്റുമൂലം പ്രസ്തുത ഓർഡിനൻസ് മാററുന്നതിനുള്ള ഒരു ബിൽ ഏഴാം കേരള നിയമസഭയുടെ 1983–ലെ 47–ാം നമ്പർ ബില്ലായി പ്രസിദ്ധപ്പെടുത്തിയിരുന്നു. എന്നിരുന്നാലും, 1983 ജൂൺ 20–ാം തീയതി ആരംഭിക്കുകയും 1983 ആഗസ്റ്റ് 4–ാം തീയതി അവസാനിക്കുകയും ചെയ്ത നിയമസഭാ സമ്മേളനത്തിനിടയ്ക്ക് ആ ബില്ല് നിയമസഭയിൽ അവതരിപ്പിക്കുന്നതിനും, പാസ്സാക്കുന്നതിനും കഴിഞ്ഞില്ല. അതിനാൽ 1983 ആഗസ്റ്റ് 1–ാം തീയതി പ്രസ്തുത ഓർഡിനൻസിന്റെ പ്രാബല്യം ഇല്ലാതായിത്തീർന്നു.

3. പ്രസ്തുത ഓർഡിനൻസുമൂലം 1951–ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ആക്റ്റിൽ വരുത്തിയ ഭേദഗതികൾ പ്രാബല്യത്തിലില്ലെങ്കിൽ ബുദ്ധിമുട്ടുകൾ ഉണ്ടാകുമെന്നും ആ ആവശ്യത്തിനായി പ്രസ്തുത

ആക്ററ് ഭേദഗതി ചെയ്യേണ്ടതാണെന്നും കരുതി. നിയമസഭ സമ്മേളനത്തി ലല്ലാതിരുന്നതിനാൽ പ്രസ്തുത നിർദ്ദേശത്തിന് പ്രാബല്യം നൽകുന്നതിനു വേണ്ടി 1983 ആഗസ്ററ് 10–ാം തീയതി ഗവർണ്ണർ 1983–ലെ നിയമസഭ (അയോഗ്യതകറ നീക്കംചെയ്യൽ) ഭേദഗതി ഓർഡിനൻസ് (1983–ലെ 22) വിളംബരപ്പെടുത്തി. സംസ്ഥാന നിയമസഭയുടെ ഒരു ആക്ററ്മൂലം 1983–ലെ 22–ാം ഓർഡിനൻസിനു പകരം വയ്ക്കുന്നതിന് ഉദ്ദേശിച്ചു കൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യമെമ്മോറാണ്ഡം

ഈ ബിൽ നിയമമാകുകയും പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്താൽ സംസ്ഥാന സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

കെ. കരുണാകരൻ

(ശരിത്തർജ്ജമ)

എ. പി. പെരുമാറം,

അഡീഷണൽ ലാ സെക്രട്ടറി.

Kerala Gazette No. 47 dated 29th November, 1983.
**PART II**

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 11508/എൽ.എ.4എ/83. തിരുവനന്തപുരം, 1983 നവംബർ, 22.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1983-ലെ, കേരള പബ്ലിക് സർവ്വീസ് (ഭേദഗതി) ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യമെമ്മോറാണ്ഡത്തോടും കൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

G. 1767/MC

# 1983-ലെ കേരള പബ്ലിക് സർവ്വീസ് (ഭേദഗതി) ബിൽ

1968-ലെ കേരള പബ്ലിക് സർവ്വീസ് ആക്റ്റ് വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.— 1968-ലെ കേരള പബ്ലിക് സർവ്വീസ് ആക്റ്റ് ഇതിനുശേഷം കാണുന്ന ആവശ്യങ്ങൾക്കായി വീണ്ടും ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും ആരംഭവും.—(1) ഈ ആക്റ്റിന് 1983-ലെ കേരള പബ്ലിക് സർവ്വീസ് (ഭേദഗതി) ആക്റ്റ് എന്നു പേർ പറയാം.

(2) ഇത് 1981 ഒക്ടോബർ 1-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. പുതിയ 4-ാം വകുപ്പു ചേർക്കൽ.—1968-ലെ കേരള പബ്ലിക് സർവ്വീസ് ആക്റ്റിൽ (1968-ലെ 19) (ഇതിനുശേഷം പ്രധാന ആക്റ്റ് എന്നാണു പരാമർശിക്കപ്പെടുക), 3-ാം വകുപ്പിനുശേഷം, താഴെപ്പറയുന്ന വകുപ്പ് ചേർക്കേണ്ടതാണ്, അതായത്:—

"4. വ്യവസായത്തർക്ക ആക്റ്റിലോ അല്ലെങ്കിൽ മറ്റേതെങ്കിലും നിയമത്തിലോ എന്തുതന്നെ അടങ്ങിയിരുന്നാലും ചില വ്യക്തികൾക്ക് ആക്റ്റും അതിൻകീഴിലുള്ള ചട്ടങ്ങളും ബാധകമായിരിക്കുമെന്ന്.— 1947-ലെ വ്യവസായത്തർക്ക ആക്റ്റിലെ (1947-ലെ 14-ാം കേന്ദ്ര ആക്റ്റ്) V എ എന്ന അദ്ധ്യായത്തിലോ അല്ലെങ്കിൽ മറ്റേതെങ്കിലും വ്യവസ്ഥയിലോ അല്ലെങ്കിൽ തല്ക്കാലം നിലവിലുള്ള മറ്റേതെങ്കിലും നിയമത്തിലോ, അല്ലെങ്കിൽ ഏതെങ്കിലും കോടതിയുടെ ഏതെങ്കിലും വിധിന്യായത്തിലോ ഡിക്രിയിലോ അഥവാ ഉത്തരവിലോ എന്തുതന്നെ അടങ്ങിയിരുന്നാലും, കേരള സംസ്ഥാനത്തെ കാര്യാദികളുമായി ബന്ധപ്പെട്ട ഏതെങ്കിലും പബ്ലിക് സർവ്വീസിലോ അല്ലെങ്കിൽ ഉദ്യോഗത്തിലോ ഉള്ള ഏതൊരാളിന്റെയും നിയമനവും അപ്രകാരമുള്ള സർവ്വീസിലോ അല്ലെങ്കിൽ ഉദ്യോഗത്തിലോ നിയമിക്കപ്പെടുന്ന ഏതൊരാളിന്റെയും സേവനം അവസാനിപ്പിക്കുന്നതുംപ്പെടെ) സേവന വ്യവസ്ഥകളും, ഈ ആക്റ്റിലേയും അതിൻകീഴിൽ ഉണ്ടാക്കിയതോ അല്ലെങ്കിൽ ഉണ്ടാക്കിയതായി കരുതപ്പെടുന്നതോ ആയ ചട്ടങ്ങളിലേയും വ്യവസ്ഥകളാൽ നിയന്ത്രിതമായിരിക്കുന്നതാണ്.".

3. റദ്ദാക്കലും ഒഴിവാക്കലും.—(1) 1983-ലെ കേരള പബ്ലിക് സർവ്വീസ് (ഭേദഗതി) ഓർഡിനൻസ് (1983-ലെ 36), ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽത്തന്നെയും, പ്രസ്തുത ഓർഡിനൻസു മൂലം ഭേദഗതി ചെയ്ത പ്രകാരമുള്ള പ്രധാന ആക്ററുപ്രകാരം ചെയ്തതോ ചെയ്തതായി കരുതപ്പെടുന്നതോ ആയ ഏതു സംഗതിയും, എടുത്തതോ എടുത്തതായി കരുതപ്പെടുന്നതോ ആയ ഏതു നടപടിയും ഈ ആക്ററുമൂലം ഭേദഗതിചെയ്ത പ്രകാരമുള്ള പ്രധാന ആക്ററുപ്രകാരം ചെയ്തതായോ അല്ലെങ്കിൽ എടുത്തതായോ കരുതേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

സർക്കാർ വകുപ്പുകളിലും സർക്കാർ കമ്പനികളിലും സ്ററാററ്യൂട്ടറി കോർപ്പറേഷനുകളിലും തദ്ദേശസ്ഥാപനങ്ങളിലും അല്പകാലത്തേക്കോ താൽക്കാലികമോ ആയി ജോലിചെയ്യുന്ന ജീവനക്കാർ ഫയൽ ചെയ്ത ചില അസ്സൽ ഹർജ്ജികളിൽ, 1982 ഒക്ടോബർ 7-ാം തീയതി കേരള ഹൈക്കോടതിയുടെ ഫുൾബെഞ്ച് പുറപ്പെടുവിച്ച വിധിന്യായത്തിൽ, നീതിനിർവ്വഹണം പോലുള്ള, മററൊരാളിനെ ഏല്പ്പിക്കാൻ കഴിയാത്ത ഭരണഘടനാപരമായ ചുമതലകൾ നിർവഹിക്കുന്നവർ ഒഴികെയുള്ള ഹർജ്ജിക്കാർക്ക് 1947-ലെ വ്യവസായത്തർക്ക ആക്ററിലെ V എ എന്ന അദ്ധ്യായത്തിൽ വ്യവസ്ഥ ചെയ്തിരിക്കുന്ന സംരക്ഷണാനുകൂല്യത്തിന് അവകാശമുണ്ടെന്നും അവരുടെ സേവനം പബ്ലിക് സർവ്വീസ് കമ്മീഷൻ ക്രമമായി തിരഞ്ഞെടുക്കുന്ന സ്ഥിരജീവനക്കാർക്ക് സ്ഥാനം നൽകുന്നതിനൊഴികെ പ്രസ്തുത ആക്ററിലെ വ്യവസ്ഥകൾക്കനുസൃതമായി മാത്രമേ അവസാനിപ്പിക്കുവാൻ പാടുള്ളു എന്നും തീർപ്പുകല്പിച്ചിരിക്കുന്നു. 1947-ലെ വ്യവസായത്തർക്ക ആക്ററ് 25 ജെ എന്ന വകുപ്പ് ഉണ്ടെങ്കിൽത്തന്നെയും, ആ ആക്ററിലെ V എ എന്ന അദ്ധ്യായത്തിലെ വ്യവസ്ഥകളുടെ പ്രവർത്തനം ഏതെങ്കിലും ഒരു പുതിയ നിയമത്തിലെ ഒരു നിശ്ചിത വ്യവസ്ഥ മുഖേന ഒഴിവാക്കാൻ സാധിക്കുന്നതാണെന്നുകൂടി ഹൈക്കോടതി അഭിപ്രായപ്പെട്ടിരിക്കുന്നു.

2. സംസ്ഥാനത്ത് ഇപ്പോൾ പ്രാബല്യത്തിലുള്ള ചട്ടങ്ങൾ അനുസരിച്ച്, താൽക്കാലിക ജീവനക്കാർ 180 ദിവസം മാത്രം സർവ്വീസിൽ തുടരുന്നതിന് അനുവദിക്കപ്പെടുന്നതും, സാധാരണഗതിയിൽ, ആ കാലാവധിക്കു ശേഷവും ഒഴിവുകൾ തുടർന്നും നിലനിൽക്കുന്നുവെങ്കിൽപ്പോലും അവയിൽ അവരെ വീണ്ടും നിയമിക്കാൻ കഴിയാത്തതുമാകുന്നു. ഒരു വകുപ്പിലോ ഓഫീസിലോ ഒന്നിലധികം താല്ക്കാലിക ജീവനക്കാർ ജോലിചെയ്തുകൊണ്ടിരിക്കുന്നപക്ഷം ആ ചട്ടങ്ങൾ പ്രകാരം പിരിച്ചയയ്ക്കപ്പെടേണ്ടുന്ന വ്യക്തികൾ ആദ്യം നിയമിക്കപ്പെടുന്നവരായിരിക്കുന്നതാണ്.

3. 1947-ലെ വ്യവസായത്തർക്ക ആക്ററ് സർക്കാർ ജീവനക്കാർക്ക് ബാധകമാക്കുന്നത് സർക്കാരിന് ഭരണപരമായ വൈഷമ്യങ്ങൾ സൃഷ്ടിക്കും. അതിനാൽ 1968-ലെ പബ്ലിക് സർവ്വീസ് ആക്ററ് ഭേദഗതി ചെയ്തുകൊണ്ട് പബ്ലിക് സർവ്വീസുകളിലും സംസ്ഥാനത്തെ കാര്യാദികളുമായി ബന്ധപ്പെട്ട ഉദ്യോഗങ്ങളിലും നിയമിക്കപ്പെടുന്ന ആളുകളെ 1947-ലെ വ്യവസായത്തർക്ക ആക്ററിന്റെ പ്രവർത്തനത്തിൽനിന്നും, ഒഴിവാക്കേണ്ടത് ആവശ്യമാണെന്നു കരുതപ്പെട്ടു. അതനുസരിച്ച്, 1983-ലെ കേരള പബ്ലിക് സർവ്വീസ് (ഭേദഗതി) ഓർഡിനൻസ് (1983-ലെ 5) 1983 ഫെബ്രുവരി 8-ാം തീയതി ഗവർണ്ണർ വിളംബരപ്പെടുത്തി.

4. പ്രസ്തുത ഓർഡിനൻസിനുപകരം നിയമസഭയുടെ ഒരു ആക്റ്റ് കൊണ്ടുവരുന്നതിനുള്ള ഒരു ബിൽ 1983 ഫെബ്രുവരി 25–ാം തീയതി ആരംഭിച്ച് 1983 മാർച്ച് 30–ാം തീയതി അവസാനിച്ച നിയമസഭാ സമ്മേളന കാലത്ത് അവതരിപ്പിക്കുന്നതിനും പാസ്സാക്കുന്നതിനും സംസ്ഥാന നിയമസഭയ്ക്ക് സാധിച്ചില്ല. പ്രസ്തുത ഓർഡിനൻസിന്റെ വ്യവസ്ഥകൾ നിലനിറുത്തുന്നതിനുവേണ്ടി 1983–ലെ കേരള പബ്ലിക് സർവ്വീസ് (ഭേദഗതി) ഓർഡിനൻസ് (1983–ലെ 16), 1983 ഏപ്രിൽ 6–ാം തീയതി ഗവർണ്ണർ വിളംബരപ്പെടുത്തി.

5. 1983–ലെ 16–ാം ഓർഡിനൻസിനുപകരം നിയമസഭയുടെ ഒരു ആക്റ്റ് കൊണ്ടുവരുന്നതിനുള്ള ഒരു ബിൽ 1983 ജൂൺ 20–ാം തീയതി ആരംഭിച്ച് 1983 ആഗസ്റ്റ് 4–ാം തീയതി അവസാനിച്ച നിയമസഭാ സമ്മേളന കാലത്ത് അവതരിപ്പിക്കുന്നതിനും പാസ്സാക്കുന്നതിനും നിയമസഭയ്ക്കു സാധിച്ചില്ല. 1983–ലെ 16–ാം ഓർഡിനൻസിലെ വ്യവസ്ഥകൾ നിലനിറുത്തുന്നതിനുവേണ്ടി 1983–ലെ കേരള പബ്ലിക് സർവ്വീസ് (ഭേദഗതി) ഓർഡിനൻസ് (1983–ലെ 36) 1983 ഒക്ടോബർ 5–ാം തീയതി ഗവർണ്ണർ വിളംബരപ്പെടുത്തി. 1983–ലെ 36–ാം ഓർഡിനൻസിനു പകരം സംസ്ഥാന നിയമസഭയുടെ ഒരു ആക്റ്റ് കൊണ്ടുവരുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ഡം

ഈ ബിൽ നിയമമാക്കുകയും പ്രാബല്യത്തിൽ കൊണ്ടുവരുകയും ചെയ്യുന്നപക്ഷം സംസ്ഥാന സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

കെ. കരുണാകരൻ

(ശരി തർജ്ജമ)
എ. പി. പെരുമാൾ,
അഡീഷണൽ സെക്രട്ടറി,
നിയമവകുപ്പ്.

Kerala Gazette No. 47 dated 29th November 1983.
**PART II**

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 11475/എൽ.എ.4/83. തിരുവനന്തപുരം, 1983 നവംബർ 21.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1983-ലെ കേരള മത്സ്യത്തൊഴിലാളി ക്ഷേമഫണ്ട് (ഭേദഗതി) ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ഡത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോ. ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

ഏഴാം കേരള നിയമസഭ

ബിൽ നമ്പർ 74.

# 1983-ലെ കേരള മൽസ്യത്തൊഴിലാളി ക്ഷേമ സംഘം (ഭേദഗതി) ബിൽ

1980-ലെ കേരള മൽസ്യത്തൊഴിലാളി ക്ഷേമസംഘം ആക്ട് ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—1980-ലെ കേരള മൽസ്യത്തൊഴിലാളി ക്ഷേമസംഘം ആക്ട് ഇതിനുശേഷം കാണുന്ന ആവശ്യങ്ങൾക്കായി ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവൽസരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും ആരംഭവും.—ഈ ആക്ടിന് 1983-ലെ കേരള മൽസ്യത്തൊഴിലാളി ക്ഷേമസംഘം (ഭേദഗതി) ആക്ട് എന്നു പേർ പറയാം.

(2) ഇത് 1983 ജൂൺ 4-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 9-ാം വകുപ്പിന്റെ ഭേദഗതി.—1980-ലെ കേരള മൽസ്യത്തൊഴിലാളി ക്ഷേമസംഘം ആക്ട് (1981-ലെ 7) (ഇതിനുശേഷം പ്രധാന ആക്ട് എന്നാണ് പരാമർശിക്കപ്പെടുക) 9-ാം വകുപ്പിൽ,—

(i) (1)-ാം ഉപവകുപ്പിനോട് താഴെ പറയുന്ന ക്ലിപ്ത നിബന്ധന ചേർക്കേണ്ടതാണ്, അതായത്:—

''എന്നാൽ ഓരോ സംഘത്തിന്റെയും, ഈ ആക്ട് പ്രാബല്യത്തിൽ വന്നതിനുശേഷമുള്ള ആദ്യത്തെ കമ്മിററിയിൽ സർക്കാർ നാമനിർദ്ദേശം ചെയ്ത ആറിൽ കുറയാതെയും പത്തിൽ കവിയാതെയും ഉള്ള അംഗങ്ങൾ ഉണ്ടായിരിക്കേണ്ടതാകുന്നു.''

(ii) (4)-ാം ഉപവകുപ്പിനോട് താഴെപ്പറയുന്ന ക്ലിപ്ത നിബന്ധന ചേർക്കേണ്ടതാണ്, അതായത്:—

''എന്നാൽ ഈ ആക്ട് പ്രാബല്യത്തിൽ വന്നതിനുശേഷം ആദ്യത്തെ കമ്മിററിയിലെ ഒരംഗംതന്നെ നാമനിർദ്ദേശം ചെയ്ത തീയതിമുതൽ മൂന്ന് വർഷക്കാലത്തേക്ക് ഉദ്യോഗം വഹിക്കേണ്ടതാകുന്നു.

3. 10–ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്ട് 10–ാം വകുപ്പിൽ 2–ാം ഉപവകുപ്പിനുശേഷം, താഴെപ്പറയുന്ന ഉപവകുപ്പ് ചേർക്കേണ്ടതാണ്, അതായത്:—

''(3) സർക്കാരിന് ഈ ആക്ട് പ്രാബല്യത്തിൽ വന്നതിനുശേഷമുള്ള ആദ്യസമിതിയിലെ ഏതൊരു അംഗത്തെയും, അയാൾ—

(എ) (1)–ാം ഉപവകുപ്പിൽ പറഞ്ഞിട്ടുള്ള ഏതെങ്കിലും അയോഗ്യതകൾക്ക് വിധേയനായിരിക്കുകയോ അല്ലെങ്കിൽ വിധേയനായിത്തീരുകയോ; അല്ലെങ്കിൽ

(ബി) കമ്മിററിയുടെ തുടർച്ചയായുള്ള മൂന്നുയോഗങ്ങളിൽ കമ്മിററിയുടെ അനുമതികൂടാതെ ഹാജരാകാതിരിക്കുകയോ ചെയ്യുമ്പോൾ, ഉദ്യോഗത്തിൽ നിന്നും നീക്കംചെയ്യാവുന്നതാണ്;

എന്നാൽ അങ്ങനെയുള്ള യാതൊരു അംഗത്തേയും അയാൾക്കു പറയുവാനുള്ളതു പറയുവാൻ ഒരു അവസരം നൽകാതെ (എ) ഖണ്ഡത്തിൽ പറഞ്ഞിട്ടുള്ള കാരണത്തിൻമേൽ നീക്കംചെയ്യാൻ പാടുള്ളതല്ല.''

4. റദ്ദാക്കലും ഒഴിവാക്കലും.—(1) 1983–ലെ കേരള മൽസ്യത്തൊഴിലാളിക്ഷേമസംഘം (ഭേദഗതി) ഓർഡിനൻസ് (1983–ലെ 23) ഇതിനാൽ റദ്ദാക്കുന്നു.

(2) അപ്രകാരം റദ്ദാക്കിയിരുന്നാൽക്കൂടി, പ്രസ്തുത ഓർഡിനൻസുമൂലം ഭേദഗതിചെയ്ത പ്രകാരമുള്ള പ്രധാന ആക്ട് പ്രകാരം ചെയ്തതോ അല്ലെങ്കിൽ ചെയ്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും സംഗതിയോ എടുത്തതോ അല്ലെങ്കിൽ എടുത്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും നടപടിയോ ഈ ആക്ടുമൂലം ഭേദഗതി ചെയ്തപ്രകാരമുള്ള പ്രധാന ആക്ടു പ്രകാരം ചെയ്തിട്ടുള്ളതോ എടുത്തിട്ടുള്ളതോ ആയി കരുതേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

1980–ലെ കേരള മൽസ്യത്തൊഴിലാളിക്ഷേമസംഘം ആക്ററിലെ (1981–ലെ 7) 4–ാം വകുപ്പ് ഓരോ മൽസ്യബന്ധനഗ്രാമത്തിലും ഓരോ മൽസ്യത്തൊഴിലാളിക്ഷേമസംഘം രൂപീകരിക്കേണ്ടതാണെന്നു വ്യവസ്ഥ ചെയ്യുന്നു. ആക്ററിലെ 9–ാം വകുപ്പ്, ഓരോ സംഘത്തിലും നിർണ്ണയിക്കപ്പെടാവുന്ന രീതിയിൽ തീരുമാനിക്കാവുന്നതും തങ്ങളുടെയിടയിൽനിന്നും നിർണ്ണയിക്കപ്പെടാവുന്നരീതിയിൽ സംഘാംഗങ്ങൾ തിരഞ്ഞെടുക്കേണ്ടതുമായ നാലിൽ കുറയാത്തതും എട്ടിൽ കവിയാത്തതുമായ അംഗങ്ങളും സർക്കാരിനാൽ നാമനിർദ്ദേശം ചെയ്യപ്പെടേണ്ട രണ്ടിൽകവിയാത്ത അംഗങ്ങളും അടങ്ങുന്ന ഒരു കമ്മിററി ഉണ്ടായിരിക്കേണ്ടതാണെന്നു വ്യവസ്ഥ ചെയ്യുന്നു.

2. ആക്ടിലെ 5–ാം വകുപ്പും (2)–ാം ഉപവകുപ്പ്, ഫിഷറീസ് ഓഫീസർമാർ, ഈ ആവശ്യത്തിലേക്കായി ഉണ്ടാക്കപ്പെടുന്ന ചട്ടങ്ങൾക്കു വിധേയമായി ഓരോ വർഷവും സെപ്ററംബർ ഒന്നാം തീയതി സംഘത്തിലെ അംഗങ്ങളായി കരുതപ്പെടേണ്ട മൽസ്യത്തൊഴിലാളികളുടെ ഒരു ലിസ്ററ് നിർണ്ണയിക്കപ്പെടാവുന്ന രീതിയിൽ തയ്യാറാക്കി പ്രസിദ്ധപ്പെടുത്തേണ്ടതാണെന്ന് വ്യവസ്ഥ ചെയ്യുന്നു. ഫിഷറീസ് ഓഫീസർമാർ തയ്യാറാക്കുന്ന ലിസ്ററിനെ സംബന്ധിച്ച് ധാരാളം പരാതികൾ സർക്കാരിനു ലഭിച്ചിരിക്കുന്നു. ഫിഷറീസ് ആഫീസർമാർ അംഗീകരിച്ച ലിസ്ററിനെതിരായി അപ്പീൽ ബോധിപ്പിക്കുന്നതിന് ചട്ടങ്ങളിൽ യാതൊരു വ്യവസ്ഥയുമില്ല. സർക്കാർ വസ്തുതയുടെ എല്ലാ

ധശങ്ങളും പരിഗണിച്ചശേഷം, ഫിഷറീസ് ആഫീസർമാർ തയ്യാറാക്കിയ ലിസ്ററിനെതിരായി അപ്പീൽ ബോധിപ്പിക്കുന്നതിനും അപ്രകാരമുള്ള ലിസ്ററുകൾക്കെതിരായി ഫയൽ ചെയ്തേക്കാവുന്ന അപ്പീലുകൾ കേട്ടതിനുശേഷം മാത്രം ലിസ്ററുകൾ അന്തിമമായി അംഗീകരിക്കുന്നതിനും വ്യവസ്ഥചെയ്യുന്നതിനായി ചട്ടങ്ങളിൽ ഭേദഗതിവരുത്താൻ തീരുമാനിച്ചു. ഈ ആവശ്യത്തിലേക്കുള്ള ഭേദഗതി 1983 ജൂലൈ 29-ാം തീയതിയിൽ ജി. ഒ. (പി.) 44/83/ററി.എഫ്. ആൻറ് പി. ഡി. എന്ന നമ്പർ വിജ്ഞാപനപ്രകാരം പുറപ്പെടുവിക്കുകയും 1983 ആഗസ്ററ് 30-ാം തീയതിയിലെ 34-ാം നമ്പർ കേരള ഗസററിൽ എസ്. ആർ. ഒ. നമ്പർ 1063/83 ആയി പ്രസിദ്ധീകരിക്കുകയും ചെയ്തു.

3. അപ്പീലുകൾ കേൾക്കുന്നതിനും ലിസ്ററുകൾ അന്തിമമായി അംഗീകരിക്കുന്നതിനും വളരെ സമയം വേണ്ടിവരും. തൽഫലമായി കമ്മിററികളിലേക്കുള്ള തെരഞ്ഞെടുപ്പിന് കാലതാമസമുണ്ടാകും. സംഘങ്ങളുടെ പ്രവർത്തനത്തിനു കൂടുതൽ താമസം വരാതിരിക്കുന്നതിനായി കമ്മിററികൾ ഉടനേ രൂപീകരിക്കണമെന്ന് സർക്കാർ താൽപ്പര്യപ്പെടുന്നു. അതിനാൽ ഓരോ സംഘത്തിലേയും ആദ്യത്തെ കമ്മിററിയിലെ എല്ലാ അംഗങ്ങളെയും നാമനിർദ്ദേശം ചെയ്യുന്നതിന് സർക്കാരിനെ അധികാരപ്പെടുത്തുന്നതിനായി കേരള മൽസ്യത്തൊഴിലാളി ക്ഷേമസംഘം ആക്ററ് ഭേദഗതി ചെയ്യണമെന്ന് തീരുമാനിക്കപ്പെട്ടു.

4. മേൽപ്പറഞ്ഞ ഭേദഗതിക്ക് ഉടനെ പ്രാബല്യം നൽകേണ്ടിയിരുന്നതിനാലും നിയമസഭ സമ്മേളനത്തിലല്ലാതിരുന്നതിനാലും 1983-ലെ കേരള മൽസ്യത്തൊഴിലാളിക്ഷേമസംഘം (ഭേദഗതി) ഓർഡിനൻസ് (1983-ലെ 19), 1983 ജൂൺ 3-ാം തീയതി ഗവർണ്ണർ വിളംബരപ്പെടുത്തി. 1983-ലെ 19-ാം ഓർഡിനൻസിനു പകരം നിയമസഭയുടെ ഒരു ആക്ട് കൊണ്ടുവരുന്നതിനുള്ള ബിൽ ഗസററിൽ പ്രസിദ്ധപ്പെടുത്തിയെങ്കിലും, 1983 ജൂൺ 20-ാം തീയതി ആരംഭിച്ച് 1983 ആഗസ്ററ് 4-ാം തീയതി അവസാനിച്ച നിയമസഭാ സമ്മേളനത്തിൽ ആ ബിൽ നിയമസഭയിൽ അവതരിപ്പിക്കുന്നതിനും പാസാക്കുന്നതിനും കഴിയാതിരുന്നതിനാൽ 1983 ആഗസ്ററ് 1-ാം തീയതി പ്രസ്തുത ഓർഡിനൻസിന് പ്രാബല്യമില്ലാതായിത്തീർന്നു. പ്രസ്തുത ഓർഡിനൻസിലെ വ്യവസ്ഥകൾ നിലനിറുത്തുന്നതിനായി 1983 ആഗസ്ററ് 20-ാം തീയതി 1983-ലെ കേരള മൽസ്യത്തൊഴിലാളി ക്ഷേമസംഘം ഭേദഗതി ഓർഡിനൻസ് (1983-ലെ 23) ഗവർണ്ണർ വിളംബരപ്പെടുത്തി.

5. 1983-ലെ 23-ാം ഓർഡിനൻസിനുപകരം സംസ്ഥാന നിയമസഭയുടെ ഒരു ആക്ട് കൊണ്ടുവരുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യമെമ്മോറാണ്ഡം

ഈ ബിൽ നിയമമാക്കുകയും പ്രാബല്യത്തിൽകൊണ്ടുവരികയും ചെയ്യുന്ന പക്ഷം സംസ്ഥാന സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

കെ. കരുണാകരൻ

(ശരിത്തർജ്ജമ)

എ. പി. പെരുമാൾ,

അഡീഷണൽ സെക്രട്ടറി,

നിയമ വകുപ്പ്.

Kerala Gazette No. 47 dated 29th November 1983.

**PART II**

# കേരള നിയമസഭാ സെക്രട്ടേറിയററ്

## വിജ്ഞാപനം

നമ്പർ 11509/എൽ.എ.4/83. തിരുവനന്തപുരം, 1983 നവംബർ 23.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1983-ലെ വൃക്ഷങ്ങളുടെ സംരക്ഷണവും മലപ്രദേശങ്ങളിലെ കൃഷിനിയന്ത്രണവും സംബന്ധിച്ച 1983-ലെ കേരള ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യമെമ്മോറാണ്ഡത്തോടും ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

G 1768/MC.

# വൃക്ഷങ്ങളുടെ സംരക്ഷണവും മലമ്പ്രദേശങ്ങളിലെ കൃഷിനിയന്ത്രണവും സംബന്ധിച്ച 1983-ലെ കേരള ബിൽ

കേരള സംസ്ഥാനത്ത് വൃക്ഷങ്ങൾ മുറിക്കുന്നതും നശിപ്പിക്കുന്നതും നിയന്ത്രിക്കുന്നതിനും സംസ്ഥാനത്തെ മലമ്പ്രദേശങ്ങളിലെ ഭൂമികളിൽ കൃഷിചെയ്യുന്നത് നിയന്ത്രിക്കുന്നതിനും വേണ്ടിയുള്ള

ഒരു

ബിൽ

പീഠിക.—ഗണ്യമായ മണ്ണൊലിപ്പിനും സംസ്ഥാനത്തെ വൃക്ഷസമ്പത്ത് നശിപ്പിക്കലിനും നഷ്ടപ്പെടുത്തലിനും ഇടവരുത്തുന്ന, വിവേചനരഹിതമായ, വൃക്ഷങ്ങൾ വെട്ടിവീഴ്ത്തലും നശിപ്പിക്കലും കേരള സംസ്ഥാനത്ത് ഉണ്ടായിട്ടുള്ളതിനാലും;

മണ്ണൊലിപ്പും സംസ്ഥാനത്തെ വൃക്ഷസമ്പത്ത് നശിപ്പിക്കലും നഷ്ടപ്പെടുത്തലും തടയുന്നതിനും, സംസ്ഥാനത്തെ മലമ്പ്രദേശങ്ങളുടെ ഭൂപ്രകൃതി, സൗന്ദര്യം, സസ്യാവരണം, കാലാവസ്ഥ എന്നിവയെ സംബന്ധിക്കുന്ന പ്രത്യേക സ്വഭാവ വിശേഷങ്ങൾ പരിരക്ഷിക്കുന്നതിനുംവേണ്ടി വൃക്ഷങ്ങൾ വെട്ടുന്നതും നശിപ്പിക്കുന്നതും, സംസ്ഥാനത്തെ മലമ്പ്രദേശങ്ങളിലെ ഭൂമിയിൽ കൃഷി ചെയ്യുന്നതും നിയന്ത്രിക്കേണ്ടത് ആവശ്യമായിരിക്കുന്നതിനാലും;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും വ്യാപ്തിയും പ്രാരംഭവും.—(1) ഈ ആക്റ്റിന് വൃക്ഷങ്ങളുടെ സംരക്ഷണവും മലമ്പ്രദേശങ്ങളിലെ കൃഷിനിയന്ത്രണവും സംബന്ധിച്ച 1983-ലെ കേരള ആക്റ്റ് എന്നു പേർ പറയാം.

(2) ഇതിന് കേരള സംസ്ഥാനം മുഴുവൻ വ്യാപ്തിയുണ്ടായിരിക്കുന്നതാണ്.

(3) ഇത്, 1983 ജൂൺ 18-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. നിർവ്വചനങ്ങൾ.—ഈ ആക്റ്റിന് സന്ദർഭം മററുവിധത്തിൽ ആവശ്യപ്പെടാത്തപക്ഷം,—

(എ) ''അപ്പിൽ അധികാരസ്ഥൻ'' എന്നാൽ, 3-ാം വകുപ്പ്, (2)-ാം ഉപവകുപ്പുപ്രകാരം നിയമിക്കപ്പെട്ട ഒരു അപ്പിലധികാരസ്ഥനം എന്നർത്ഥമാകുന്നു;

(ബി) ''അധികാരപ്പെടുത്തിയ ആഫീസർ'' എന്നാൽ, 3-ാം വകുപ്പ്, (1)-ാം ഉപവകുപ്പുപ്രകാരം നിയമിക്കപ്പെട്ട ഒരു ആഫീസർ എന്നർത്ഥമാകുന്നു;

(സി) ''കൃഷി'' എന്നാൽ ധാന്യങ്ങളുടെയോ കിഴങ്ങുകളുടെയോ അഥവാ തോട്ടവിളകളുടെയോ ഉൽപ്പാദനം എന്നർത്ഥമാകുന്നതും, എന്നാൽ അടുക്കളത്തോട്ടങ്ങളുടെയോ പൂന്തോട്ടങ്ങളുടെയോ നിർമ്മാണം ഉൾപ്പെടുന്നതല്ലാത്തതുമാകുന്നു.

വിശദീകരണം.—ഈ ഖണ്ഡത്തിൽ, ''അടുക്കളത്തോട്ടം'' എന്നാൽ താമസസ്ഥലത്തോടുചേർന്നുകിടക്കുന്നതും, അഞ്ച് ആറിൽ കവിയാത്തതും, അവിടത്തെ താമസക്കാരുടെ യഥാർത്ഥ ഉപഭോഗത്തിനായി പച്ചക്കറികൾ ഉൽപ്പാദിപ്പിക്കുന്നതിന് ഉപയോഗിക്കുന്നതുമായ ഒരു സ്ഥലം എന്നർത്ഥമാകുന്നു;

(ഡി) ''മലപ്രദേശം'' എന്നാൽ (i) 1971-ലെ കേരള സ്വകാര്യ വനങ്ങൾ (നിക്ഷിപ്തമാക്കലും പതിച്ചുകൊടുക്കലും) ആക്ട് (1971-ലെ 26) 3-ാം വകുപ്പ് (2)-ാം ഉപവകുപ്പിലേയോ (3)-ാം ഉപവകുപ്പിലേയോ വ്യവസ്ഥകൾ പ്രകാരം സർക്കാരിൽ നിക്ഷിപ്തമായിട്ടില്ലാത്ത ഏതു് ഭൂമിയും;

(ii) 1960-ലെ കേരള സർക്കാർ ഭൂമി പതിച്ചുകൊടുക്കൽ ആക്ട് (1960-ലെ 30)-ൻ കീഴിലോ അഥവാ 1963-ലെ കേരള ഭൂപരിഷ്കരണ ആക്ററിൻകീഴിലോ (1964-ലെ 1) മറേറതെങ്കിലും നിയമത്തിൻകീഴിലോ ഏതെങ്കിലും വ്യക്തിക്ക് പതിച്ചുകൊടുത്തിട്ടുള്ളതോ പതിച്ചുകൊടുക്കാവുന്നതോ ആയ ഏതു് വനഭൂമിയും;

(iii) പ്രധാനമായും ഏലം കൃഷിചെയ്തിരിക്കുന്ന പ്രദേശത്തിന്റെ അതിരുകൾക്കുള്ളിൽ കിടക്കുന്ന ഭൂമി ഉൾപ്പെടെ പ്രധാനമായും ഏലം കൃഷി ചെയ്യാൻ ഉപയോഗിക്കുന്ന ഏതു ഭൂമിയും;

(iv) ഒരു റിസർവ്വ് വനത്തിലോ അഥവാ മറേറതെങ്കിലും വനപ്രദേശത്തിനുള്ളിലോ ഉള്ള ഒരു വലയിത പ്രദേശമായ ഏതു ഭൂമിയും, എന്നർത്ഥമാകുന്നു.

വിശദീകരണം.—ഈ ഖണ്ഡത്തിന്റെ ആവശ്യങ്ങൾക്കായി ''റിസർവ് വനം'' എന്ന പ്രയോഗത്തിന്, 1961-ലെ കേരള വനം ആക്ട്, (1962-ലെ 4)-ൽ അതിനുള്ള അതേ അർത്ഥം ഉണ്ടായിരിക്കുന്നതാണ്;

(ഇ) ''പുതിയ കൃഷി'' എന്നാൽ തുടർച്ചയായ മൂന്നുവർഷക്കാലം കൃഷിചെയ്യാതെ കിടന്ന ഭൂമിയിൽ ചെയ്യുന്ന കൃഷി എന്നർത്ഥമാകുന്നു;

(എഫ്) ഏതെങ്കിലും വസ്തുവിനെ സംബന്ധിച്ചിടത്തോളം ''ഉടമസ്ഥൻ'' എന്നതിൽ ഒററിക്കാരനോ, പാട്ടക്കാരനോ, അല്ലെങ്കിൽ ആ വസ്തുവിന്റെ കൈവശത്തിനും അനുഭവത്തിനും അവകാശമുള്ള മററു വ്യക്തിയോ ഉൾപ്പെടുന്നു;

(ജി) ''നിർണ്ണയിക്കപ്പെട്ട'' എന്നാൽ ഈ ആക്ററുപ്രകാരം ഉണ്ടാക്കപ്പെടുന്ന ചട്ടങ്ങളാൽ നിർണ്ണയിക്കപ്പെടുന്ന എന്നർത്ഥമാകുന്നു;

(എച്ച്) ''വൃക്ഷം'' എന്നാൽ,—

(i) ഒരു മലപ്രദേശത്തുള്ള ഏതെങ്കിലും ഭൂമിയെ സംബന്ധിച്ചിടത്തോളം, ഏതു വൃക്ഷവും;

(ii) മറ്റേതെങ്കിലും ഭൂമിയെ സംബന്ധിച്ചിടത്തോളം, താഴെപ്പറയുന്ന വർഗ്ഗങ്ങളിൽപ്പെട്ട ഏതെങ്കിലും വൃക്ഷം, അതായത്:—

ചന്ദനമരം (സന്റലം ആൽബം), തേക്ക് (ടെക്ടോണ ഗ്രാൻഡിസ്), ഈട്ടി (ഡാൽബെർജിയ ലാറ്റിഫോളിയ), ഇരുൾ (സൈലിയ സൈലോകാർപ), വെൺതേക്ക് (ലാഗർസ്ട്രോമിയ ലാൻസിയോലേറ്റ), തേമ്പാവ് (ടെർമിനാലിയ ടോമൻടോസ), മുള്ളുവേങ്ങ (ബ്രിഡേലിയ റെറ്റ്യൂസ), കമ്പകം (ഹോപ്പിയ പാർവിഫ്ലോറ), വേങ്ങ (റ്റീറോകാർപസ് മാർസുപിയം), ചെമ്പകം (മൈക്കേലിയ ചെമ്പക), ചടച്ചി (ഗ്രീവിയ ടിലിയഫോളിയ), ചന്ദനവേമ്പ് (സെഡ്രെലാ ടൂണ), ചീനി (ടെട്രാമെലസ് ന്യൂഡിഫ്ലോറ), ജാതി (മിരിസ്റ്റിക്കാ ഫ്രാഗ്രൻസ്), ഞാവൽ (യൂജീനിയ ജാംബൊലാന), താന്നി (ടെർമിനാലിയ ബെല്ലെരിക്ക) എന്നർത്ഥമാകുന്നു.

3. <u>അധികാരപ്പെടുത്തിയ ആഫീസർമാരും അപ്പീലധികാരസ്ഥൻമാരും.</u>— (1) സർക്കാരിന്, ഗസറ്റ് വിജ്ഞാപനം മുഖേന, യോഗ്യരെന്ന് അവർക്ക് തോന്നുന്ന ആഫീസർമാരെ, ഈ ആക്റ്റിന്റെ ആവശ്യങ്ങൾക്കായി അധികാരപ്പെടുത്തിയ ആഫീസർമാരായി നിയമിക്കാവുന്നതും, സർക്കാരിന് ഉചിതമെന്ന് തോന്നുന്ന പ്രാദേശിക പരിധികൾ അവർക്ക് ഏല്പിച്ചു കൊടുക്കാവുന്നതുമാണ്.

(2) സർക്കാരിന്, ഗസറ്റ് വിജ്ഞാപനം മുഖേന, യോഗ്യരെന്ന് അവർക്കു തോന്നുന്ന ആഫീസർമാരെ, ഈ ആക്റ്റിന്റെ ആവശ്യങ്ങൾക്കായി അപ്പീലധികാരസ്ഥൻമാരായി നിയമിക്കാവുന്നതും, സർക്കാരിന് ഉചിതമെന്നു തോന്നുന്ന പ്രാദേശിക പരിധികൾ അവർക്ക് ഏല്പിച്ചുകൊടുക്കാവുന്നതുമാണ്.

4. <u>വൃക്ഷങ്ങൾ മുറിക്കുന്നത് മുതലായവ സംബന്ധിച്ച നിയന്ത്രണം.</u>— (1) അധികാരപ്പെടുത്തിയ ആഫീസറുടെ രേഖാമൂലമുള്ള അനുമതിയോടുകൂടിയല്ലാതെ ഏതൊരാളും ഏതെങ്കിലും വൃക്ഷം മുറിക്കുകയോ, പിഴുതെടുക്കുകയോ കത്തിക്കുകയോ അല്ലെങ്കിൽ മുറിക്കുവാനോ പിഴുതെടുക്കുവാനോ കത്തിക്കുവാനോ ഇടയാക്കുകയോ ചെയ്യാൻ പാടുള്ളതല്ല.

(2) (1)-ാം ഉപവകുപ്പു പ്രകാരമുള്ള അനുമതി—

(എ) ആ വൃക്ഷം ജീവനോ സ്വത്തിനോ അപകടകാരിയായിത്തീരുകയാണെങ്കിലോ; അല്ലെങ്കിൽ

(ബി) ആ വൃക്ഷം ഉണങ്ങിയതോ, കേടുവന്നതോ അല്ലെങ്കിൽ കാററടിച്ചുവീണതോ ആണെങ്കിലോ;

എന്നാൽ ഖണ്ഡം (എ) അല്ലെങ്കിൽ ഖണ്ഡം (ബി)-യിൽ പ്രത്യേകം പറഞ്ഞിട്ടുള്ള കാരണങ്ങളാൽ ഒരു വൃക്ഷം മുറിക്കുവാൻ അനുമതി നൽകുമ്പോൾ അധികാരപ്പെടുത്തിയ ആഫീസർ, അങ്ങിനെയുള്ള അനുമതി നൽകുന്നതിന്, അതേ ഇനത്തിലുള്ളതോ ,അല്ലെങ്കിൽ മററു അനുയോജ്യമായ വർഗ്ഗങ്ങളിൽ പെട്ടതോ ആയ അത്രയും എണ്ണം വൃക്ഷങ്ങൾ ഫലപ്രദമായി നട്ടുപിടിപ്പിക്കണമെന്ന ഒരു വ്യവസ്ഥ ചുമത്തേണ്ടതാണ്;

(സി) അപ്രകാരമുള്ള മുറിക്കൽ, ഏത് ഭൂമിയിലാണോ വൃക്ഷം നിൽക്കുന്നത് ആ ഭൂമിയുടെ ഉടമയ്ക്ക് വെട്ടിത്തെളിച്ച സ്ഥലമോ മുറിച്ച

തടിയോ ഉപയോഗിച്ച് തന്റെ സ്വന്തം ഉപയോഗത്തിനായി ഒരു കെട്ടിടം നിർമ്മിക്കുന്നതിന് വേണ്ടിയാണെങ്കിലോ, നിഷേധിക്കുവാൻ പാടുള്ളതല്ല.

(3) ഒരു വ്യക്തിയും, ഏതെങ്കിലും വൃക്ഷത്തിന്റെ ശാഖ മുറിയ്ക്കുകയോ മററുവിധത്തിൽ നശിപ്പിക്കുകയോ, അല്ലെങ്കിൽ മുറിയ്ക്കാനോ മററു വിധത്തിൽ നശിപ്പിക്കാനോ കാരണമാക്കുകയോ ചെയ്യാൻ പാടില്ലാത്തതാകുന്നു:

എന്നാൽ ഈ ഉപവകുപ്പിലെ വ്യവസ്ഥകൾ, സാധാരണ കൃഷി അല്ലെങ്കിൽ തോട്ടക്കൃഷിസംപ്രദായങ്ങൾക്ക് ആവശ്യമായ വിധത്തിൽ ഏതെങ്കിലും വൃക്ഷം വെട്ടിവെടിപ്പാക്കുന്നതു തടയുന്നതായി കരുതാൻ പാടില്ലാത്തതാകുന്നു.

(4) ഒരു വ്യക്തിയും, അധികാരപ്പെടുത്തിയ ആഫീസറിൽനിന്നും മുൻകൂട്ടിയുള്ള രേഖാമൂലമായ അനുവാദംകൂടാതെ, ഏതെങ്കിലും വൃക്ഷത്തിന്റെ വേര് നശിപ്പിക്കുകയോ അങ്ങനെയുള്ള വേരിന്റെ മൂല്യം കുറയ്ക്കുന്ന ഏതെങ്കിലും പ്രവൃത്തി ചെയ്യുകയോ ചെയ്യാൻ പാടില്ലാത്തതാകുന്നു.

(5) (1)-ാം ഉപവകുപ്പിലോ, (2)-ാം ഉപവകുപ്പിലോ, (3)-ാം ഉപവകുപ്പിലോ, (4)-ാം ഉപവകുപ്പിലോ അടങ്ങിയിട്ടുള്ള യാതൊന്നും, 2-ാം വകുപ്പ് (ഡി) ഖണ്ഡം (11)-ാം ഉപഖണ്ഡത്തിൽ പരാമർശിച്ചിട്ടുള്ള ഏതെങ്കിലും ഭൂമിയിലുള്ളതും,—

(എ) ആ വകുപ്പിലെ (എച്ച്) ഖണ്ഡത്തിലെ (ii)-ാം ഉപഖണ്ഡത്തിൽ പ്രത്യേകം പറഞ്ഞിട്ടുള്ള വൃക്ഷമൊഴികെയുള്ളതും ആ ഭൂമിയുടെ തീറുകാരൻ നട്ടുപിടിപ്പിച്ചതോ നട്ടുപിടിപ്പിച്ചേക്കാവുന്നതോ ആയതും;

(ബി) പ്രസ്തുത (എച്ച്) എന്ന ഖണ്ഡം (ii)-ാം ഉപഖണ്ഡത്തിൽ പ്രത്യേകം പറഞ്ഞിട്ടുള്ള വൃക്ഷമൊഴികെയുള്ളതും തീറുകാരൻ സർക്കാരിന് വില നൽകിയിട്ടുള്ളതുമായ ഏതെങ്കിലും വൃക്ഷത്തേയോ ചെടിയേയോ സംബന്ധിച്ച് ബാധകമാകുന്നതല്ല.

(6) (1)-ാം ഉപവകുപ്പിലോ, (2)-ാം ഉപവകുപ്പിലോ, (3)-ാം ഉപവകുപ്പിലോ, (4)-ാം ഉപവകുപ്പിലോ അടങ്ങിയിട്ടുള്ള യാതൊന്നും മലമ്പ്രദേശമല്ലാത്ത ഏതെങ്കിലും പ്രദേശത്തുള്ള ഏതെങ്കിലും വാസഗൃഹത്തിന്റെ പറമ്പിലുള്ള ഏതെങ്കിലും വൃക്ഷത്തേയോ ചെടിയേയോ സംബന്ധിച്ചിടത്തോളം ബാധകമാകുന്നതല്ല:

എന്നാൽ അപ്രകാരമുള്ള പറമ്പിന്റെ വിസ്തീർണ്ണം 0.8 ഹെക്ടറിൽ കവിയുന്നുവെങ്കിൽ, വാസഗൃഹത്തിനോടു തൊട്ടു ചേർന്നു കിടക്കുന്ന 0.8 ഹെക്ടർ സ്ഥലത്തെ സംബന്ധിച്ചിടത്തോളം മാത്രമേ ഈ ഉപവകുപ്പിലെ വ്യവസ്ഥകൾ ബാധകമാകുകയുള്ളൂ.

5. വിജ്ഞാപനം ചെയ്യപ്പെട്ട പ്രദേശങ്ങളിൽ നിന്നും വൃക്ഷങ്ങൾ മുറിക്കുന്നത് നിരോധിക്കൽ.— (1) തൽസമയം പ്രാബല്യത്തിലിരിക്കുന്ന ഏതെങ്കിലും നിയമത്തിലോ ഏതെങ്കിലും കോടതിയുടെയോ, ട്രിബ്യൂണലിന്റെയോ, മററ് അണിയാരസ്ഥന്റെയോ, ഏതെങ്കിലും വിധിന്യായത്തിലോ, ഡിക്രിയിലോ, ഉത്തരവിലോ അഥവാ ഏതെങ്കിലും കരാറിലോ മററു ഏർപ്പാടിലോ എന്തുതന്നെ അടങ്ങിയിരുന്നാലും, സർക്കാരിന്, സ്വകാര്യവനങ്ങളിലേയോ കാർഡമം ഹിൽ റിസർവിലേയോ, ഏലക്കൃഷി നടത്തുന്ന

മറെറതെങ്കിലും പ്രദേശങ്ങളിലേയോ വൃക്ഷങ്ങളുടെ വളർച്ച സംരക്ഷിക്കുന്നതിനായി, ഗസററിൽ വിജ്ഞാപനംമൂലം, വിജ്ഞാപനത്തിൽ പ്രത്യേകം പറയുന്ന ഏതൊരു പ്രദേശത്തും നിൽക്കുന്ന ഏതൊരു വൃക്ഷത്തെയും—

(എ) ആ വൃക്ഷം ജീവനും സ്വത്തിനും അപകടകാരിയാണെന്നോ; അല്ലെങ്കിൽ

(ബി) ആ വൃക്ഷം ഉണങ്ങിയതോ, കേടുവന്നതോ, കാററടിച്ചു വീണതോ ആണെന്നോ

ഉള്ള കാരണങ്ങളിൻമേലല്ലാതെ, മുറിക്കുകയോ, പിഴുതെടുക്കുകയോ കത്തിച്ചുകളയുകയോ ചെയ്യാൻ പാടില്ലെന്ന്, നിർദ്ദേശിക്കാവുന്നതാണ്.

(2) അധികാരപ്പെടുത്തിയ ആഫീസറുടെ രേഖാമൂലമുള്ള അനുമതിയോടുകൂടിയല്ലാതെ, യാതൊരാളും, (1)-ാം ഉപവകുപ്പുപ്രകാരമുള്ള വിജ്ഞാപനത്തിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന പ്രദേശത്തുനിൽക്കുന്ന ഏതെങ്കിലും വൃക്ഷത്തെ ആ വകുപ്പിൽ പറഞ്ഞിരിക്കുന്ന ഏതെങ്കിലും കാരണത്തിൻമേൽ, മുറിക്കുവാനോ പിഴുതെടുക്കാനോ കത്തിച്ചുകളയാനോ അല്ലെങ്കിൽ അപ്രകാരം മുറിക്കാനോ പിഴുതെടുക്കാനോ കത്തിച്ചുകളയാനോ കാരണമാക്കുകയോ ചെയ്യാൻ പാടില്ലാത്തതാകുന്നു.

വിശദീകരണം.— ഈ ഉപവകുപ്പിന്റെ ആവശ്യങ്ങൾക്കായി "സ്വകാര്യവനങ്ങൾ" എന്നാൽ 1971 മെയ് 10-ാം തീയതിക്ക് തൊട്ടുമുമ്പായി, 1971-ലെ കേരള സ്വകാര്യവനങ്ങൾ (നിക്ഷിപ്തമാക്കലും പതിച്ചുകൊടുക്കലും) ആക്റ്റിൽ നിർവചിച്ചിട്ടുള്ള പ്രകാരം ഒരു സ്വകാര്യവനമായിരുന്ന ഏതെങ്കിലും ഭൂമി എന്നർത്ഥമാകുന്നു.

6. കൃഷിയുടെ നിരോധനം.—(1) ഒരു വ്യക്തിയും ഒരു മലംപ്രദേശത്തുള്ള മൂന്നിലൊന്നിൽ കൂടുതൽ ചരിവുള്ള ഏതെങ്കിലും ഭൂമി വൃക്ഷം നട്ടുവളർത്തുന്നതിന് അല്ലാതെയുള്ള ഏതെങ്കിലും ആവശ്യത്തിനുവേണ്ടി ഉപയോഗിക്കുകയോ ഉപയോഗിക്കാൻ കാരണമാക്കുകയോ ചെയ്യാൻ പാടില്ലാത്തതാകുന്നു:

എന്നാൽ ഈ ആക്റ്റിന്റെ പ്രാരംഭത്തിൽ, അങ്ങിനെയുള്ള ഏതെങ്കിലും ഭൂമിയിൽ കൃഷി ചെയ്തിരുന്നുവെങ്കിൽ, അങ്ങനെയുള്ള പ്രാരംഭത്തിൽ കൃഷി ചെയ്തിരുന്ന അതേ വിള ആ ഭൂമിയിൽ തുടർന്നും കൃഷി ചെയ്യുന്നതിന് അധികാരപ്പെടുത്തിയ ആഫീസർക്ക്, മണ്ണ് സംരക്ഷണ നടപടികൾ, വൃക്ഷം നട്ടുപിടിപ്പിക്കൽ എന്നിവയെ സംബന്ധിക്കുന്ന നിബന്ധനകൾ ഉൾപ്പെടെ അദ്ദേഹം ഏർപ്പെടുത്തുന്ന നിബന്ധനകൾക്ക് വിധേയമായി—രേഖാമൂലമായ അനുവാദം കൊടുക്കാവുന്നതാണ്.

വിശദീകരണം.—ഈ ഉപ വകുപ്പിന്റെ ആവശ്യത്തിലേക്ക് "വൃക്ഷങ്ങൾ" എന്ന പദത്തിൽ ഏതിനത്തിലുംപെട്ട വൃക്ഷങ്ങൾ ഉൾപ്പെടുന്നതാണ്.

(2) ഒരു വ്യക്തിയും അധികാരപ്പെടുത്തിയ ആഫീസറുടെ മുൻകൂട്ടിയുള്ള രേഖാമൂലമായ അനുവാദമില്ലാതെ ഒരു മലപ്രദേശത്തുള്ള മൂന്നിലൊന്നിൽ കൂടാത്ത ചരിവുള്ള ഏതെങ്കിലും ഭൂമി പുതിയ കൃഷിക്കുവേണ്ടി ഉപയോഗിക്കുകയോ ഉപയോഗിക്കുവാൻ കാരണമാക്കുകയോ ചെയ്യാൻ പാടില്ലാത്തതാകുന്നു:

അങ്ങനെയുള്ള അനുവാദം നൽകുമ്പോൾ അധികാരപ്പെടുത്തിയ ആഫീസർക്ക് മണ്ണു സംരക്ഷണ നടപടികളെ സംബന്ധിക്കുന്ന നിബന്ധനകൾ ഉൾപ്പെടെ, അദ്ദേഹത്തിന് യുക്തമെന്ന് തോന്നുന്ന നിബന്ധനകൾ ഏർപ്പെടുത്താവുന്നതാണ്.

(3) ഒരു വ്യക്തിയും ഈ ആക്ടിന്റെ പ്രാരംഭദിവസം മുതൽ ഒരു വർഷത്തിനുശേഷം ഒരു മലമ്പ്രദേശത്തുള്ള മൂന്നിലൊന്നിൽ കുറഞ്ഞ ചരിവുള്ള ഏതെങ്കിലും ഭൂമി അധികാരപ്പെടുത്തിയ ആഫീസറുടെ മുൻകൂട്ടിയുള്ള രേഖാമൂലമായ അനുവാദമില്ലാതെ കൃഷിചെയ്യുന്നതിനുവേണ്ടി ഉപയോഗിക്കുകയോ ഉപയോഗിക്കാൻ കാരണമാക്കുകയോ ചെയ്യാൻ പാടില്ലാത്തതാകുന്നു. അങ്ങനെയുള്ള അനുവാദം നൽകുമ്പോൾ അധികാരപ്പെടുത്തിയ ആഫീസർക്ക് മണ്ണു സംരക്ഷണ നടപടികളെ സംബന്ധിക്കുന്ന നിബന്ധനകൾ ഉൾപ്പെടെ അദ്ദേഹത്തിന് യുക്തമെന്നു തോന്നുന്ന നിബന്ധനകൾ ഏർപ്പെടുത്താവുന്നതാണ്.

(4) (2)-ാം ഉപവകുപ്പിലോ (3)-ാം ഉപവകുപ്പിലോ അടങ്ങിയിരിക്കുന്ന യാതൊന്നുംതന്നെ പത്തിലൊന്നിൽ കുറഞ്ഞ ചരിവുള്ള ഏതെങ്കിലും ഭൂമിക്ക് ബാധകമാകുന്നതല്ല.

7. <u>അനുമതിക്കുള്ള അപേക്ഷ</u>.—(1) 4-ാം വകുപ്പോ 5-ാം വകുപ്പോ പ്രകാരമുള്ള അനുമതിക്കു വേണ്ടിയുള്ള അപേക്ഷ നിർണ്ണയിക്കപ്പെട്ട ഫോറത്തിലും നിർണ്ണയിക്കപ്പെട്ട വിവരങ്ങൾ അടങ്ങിയതുമായിരിക്കേണ്ടതും അധികാരപ്പെടുത്തിയ ആഫീസർക്ക് നൽകേണ്ടതുമാണ്.

(2) അധികാരപ്പെടുത്തിയ ആഫീസർ, 4-ാം വകുപ്പോ 5-ാം വകുപ്പോ 6-ാം വകുപ്പോ പ്രകാരമുള്ള അനുമതി നൽകുന്നതിനോ നിഷേധിക്കുന്നതിനോ സ്വീകരിക്കേണ്ടുന്ന നടപടിക്രമം നിർണ്ണയിക്കപ്പെട്ട രീതിയിൽ ആയിരിക്കേണ്ടതാണ്.

8. <u>അപ്പീൽ</u>.— (1) 4-ാം വകുപ്പോ 5-ാം വകുപ്പോ 6-ാം വകുപ്പോ പ്രകാരമുള്ള അനുമതി നൽകുന്നത് നിഷേധിച്ചുകൊണ്ടുള്ള ഉത്തരവിനാൽ സങ്കടമനുഭവിക്കുന്ന ഏതൊരു വ്യക്തിക്കും അങ്ങനെയുള്ള ഉത്തരവു കിട്ടിയ ദിവസം മുതൽ തൊണ്ണൂറ് ദിവസത്തിനകം അപ്പീലധികാരസ്ഥന് ഒരു അപ്പീൽ സമർപ്പിക്കാവുന്നതാണ്:

എന്നാൽ അപ്പീലധികാരസ്ഥന്, പ്രസ്തുത തൊണ്ണൂറു ദിവസക്കാലാവധിക്കു ശേഷം സമർപ്പിക്കുന്ന അപ്പീൽ പ്രസ്തുത കാലാവധിക്കുള്ളിൽ അപ്പീൽ സമർപ്പിക്കാതിരുന്നതിന് അപ്പീൽ വാദിക്ക് മതിയായ കാരണങ്ങളുണ്ടെന്ന് ബോദ്ധ്യം വന്നാൽ സ്വീകരിക്കാവുന്നതാണ്.

(2) (1)-ാം ഉപവകുപ്പുപ്രകാരമുള്ള ഒരു അപ്പീൽ നിർണ്ണയിക്കപ്പെട്ട ഫോറത്തിലും നിർണ്ണയിക്കപ്പെട്ട വിവരങ്ങൾ അടങ്ങിയതുമായിരിക്കേണ്ടതാണ്.

(3) അപ്പീലധികാരസ്ഥന് (1)-ാം ഉപവകുപ്പുപ്രകാരമുള്ള ഒരു അപ്പീൽ ലഭിക്കുമ്പോൾ അപ്പീൽ വാദിക്ക് ബോധിപ്പിക്കാനുള്ളത് ബോധിപ്പിക്കാൻ ഒരു അവസരം നൽകിയതിനുശേഷം അദ്ദേഹത്തിനു യുക്തമെന്നു തോന്നുന്ന ഉത്തരവു പാസ്സാക്കാവുന്നതാണ്.

9. <u>റിവിഷൻ</u>.—(1) സർക്കാരിന്, സ്വമേധയായോ അല്ലെങ്കിൽ 8-ാം വകുപ്പുപ്രകാരമുള്ള അപ്പീൽ അധികാരസ്ഥന്റെ ഒരു ഉത്തരവിനാൽ സങ്കടമനുഭവിക്കുന്ന ഏതെങ്കിലും വ്യക്തിയുടെ അപേക്ഷയിൻമേലോ, അപ്പീലധികാരസ്ഥൻ പാസ്സാക്കിയ ഏതെങ്കിലും ഉത്തരവിന്റെ രേഖകൾ, അങ്ങനെയുള്ള ഉത്തരവിന്റെ നിയമ സാധുതയും ഔചിത്യവും, കൃത്യതയും സ്വയം ബോധ്യപ്പെടുന്നതിനുവേണ്ടി, വിളിച്ചുവരുത്തുകയും പരിശോധിക്കുകയും ചെയ്യാവുന്നതും അവർക്ക് അതിൻമേൽ യുക്തമെന്ന് തോന്നുന്ന ഉത്തരവു പാസ്സാക്കുകയും ചെയ്യാവുന്നതാണ്.

(2) (1)-ാം ഉപവകുപ്പുപ്രകാരമുള്ള ഏതെങ്കിലും ഉത്തരവ്, ആ ഉത്തരവ് മൂന്നു മാസത്തിനു മുൻപാണ് പാസാക്കിയതെങ്കിൽ സർക്കാരിന് സ്വമേധയാ പുന:പരിശോധിക്കാവുന്നതല്ല.

(3) ഒരു സങ്കടക്കാരന്റെ (1)-ാം ഉപവകുപ്പുപ്രകാരമുള്ള അപേക്ഷ അപ്പീലധികാരസ്ഥന്റെ ഉത്തരവ് അയാൾക്ക് ലഭിച്ച തീയതി മുതൽ അറുപത് ദിവസത്തിനകം കൊടുക്കേണ്ടതാണ്;

എന്നാൽ സർക്കാരിന് മേൽപറഞ്ഞ അറുപതു ദിവസത്തെ കാലാവധി തീർന്നതിനുശേഷം കൊടുക്കുന്ന അപേക്ഷ, അപേക്ഷകന്, ആ കാലാവധിക്കുള്ളിൽ അപേക്ഷ കൊടുക്കാൻ കഴിയാതിരുന്നതിന് മതിയായ കാരണമുണ്ടെന്ന് ബോധ്യമാകുന്ന പക്ഷം, സ്വീകരിക്കാവുന്നതാണ്.

(4) 1-ാം ഉപവകുപ്പുപ്രകാരം ഒരു വ്യക്തിക്ക്, ഹാനികരമായിട്ടുള്ള ഒരു ഉത്തരവ്, ആ വ്യക്തിക്ക് അപ്രകാരമുള്ള ഉത്തരവിന് എതിരായി കാരണം കാണിക്കാൻ ന്യായമായ ഒരു അവസരം നൽകാത്തപക്ഷം പുറപ്പെടുവിക്കാൻ പാടില്ലാത്തതാണ്.

<u>വിശദീകരണം</u>.—ഇടപെടുന്നതിന് വിസമ്മതിച്ചുകൊണ്ടുള്ള ഒരു ഉത്തരവ്, ഈ ഉപവകുപ്പിന്റെ ആവശ്യങ്ങൾക്കുവേണ്ടി ഒരു വ്യക്തിക്ക് ഹാനികരമായ ഉത്തരവായി കണക്കാക്കേണ്ടതാണ്.

10. <u>ശിക്ഷകൾ</u>.—4-ാം വകുപ്പിലേയോ 5-ാം വകുപ്പിന്റെ (2)-ാം ഉപവകുപ്പിലേയോ 6-ാം വകുപ്പിലേയോ ഏതെങ്കിലും വ്യവസ്ഥകളോ അഥവാ 5-ാം വകുപ്പ് (1)-ാം ഉപവകുപ്പുപ്രകാരമുള്ള ഒരു വിജ്ഞാപനത്തിൽ അടങ്ങിയിരിക്കുന്ന നിർദ്ദേശമോ അഥവാ ഏതെല്ലാം നിബന്ധനകൾക്കും വ്യവസ്ഥകൾക്കും വിധേയമായിട്ടാണോ ഈ ആക്റ്റു പ്രകാരം അനുമതി നല്കിയിട്ടുള്ളത് അവയിൽ ഏതെങ്കിലുമോ ലംഘിക്കുന്ന ഏതൊരാൾക്കും,—

(എ) ആദ്യ കുറ്റത്തിന്റെ സംഗതിയിൽ ആറുമാസത്തിൽ കുറയാത്തതു രണ്ടുവർഷംവരെ വരാവുന്നതുമായ കാലത്തേക്കുള്ള തടവും അഞ്ഞൂറു രൂപയിൽ കുറയാത്തതും രണ്ടായിരം രൂപയോളം വരാവുന്നതുമായ പിഴയും;

(ബി) രണ്ടാമത്തെയോ അല്ലെങ്കിൽ പിന്നീടുള്ളതോ ആയ കുറ്റത്തിന്റെ സംഗതിയിൽ, ഒരു മാസത്തിൽ കുറയാത്ത കാലത്തേക്കുള്ളതോ എന്നാൽ മൂന്നു വർഷത്തോളം വരാവുന്നതോ ആയ തടവും ആയിരം രൂപയിൽ കുറയാത്തതോ എന്നാൽ അയ്യായിരം രൂപയോളം വരാവുന്നതോ ആയ പിഴയും, ശിക്ഷ നൽകേണ്ടതാണ്.

11. കമ്പനികൾ ചെയ്യുന്ന കുററങ്ങൾ.—(1) ഈ ആക്റ്റുപ്രകാരമുള്ള ഒരു കുററം ഒരു കമ്പനി ചെയ്യുന്നിടത്ത്, കുററം ചെയ്ത സമയത്ത് കമ്പനിയുടെ കാര്യങ്ങൾ നടത്തുന്നതിനുവേണ്ടി കമ്പനിയുടെ ചാർജ്ജു വഹിച്ചിരുന്നതും കമ്പനിയോട് ഉത്തരവാദിത്വപ്പെട്ടിരിക്കുകയും ചെയ്ത ഏതൊരാളും ആ കുററത്തിന് കുററക്കാരനാണെന്ന് കണക്കാക്കേണ്ടതും അയാൾക്ക് എതിരായി നടപടികൾ എടുക്കാനും അതനുസരിച്ച് ശിക്ഷിക്കപ്പെടാനും അയാൾ വിധേയനായിരിക്കുന്നതുമാണ്:

എന്നാൽ കുററം ചെയ്തതു അയാളുടെ അറിവോടുകൂടിയായിരുന്നില്ലെന്നോ അല്ലെങ്കിൽ അപ്രകാരമുള്ള കുററം ചെയ്യുന്നതു തടയാൻ വേണ്ടത്ര എല്ലാ ശ്രദ്ധയും അയാൾ ചെലുത്തിയിരുന്നു എന്നോ അയാൾ തെളിയിക്കുന്നപക്ഷം ഈ ഉപവകുപ്പിലുള്ള യാതൊന്നുംതന്നെ യാതൊരു വ്യക്തിയേയും ശിക്ഷാർഹനാക്കുന്നതല്ല.

(2) (1)-ാം ഉപവകുപ്പിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, ഈ ആക്റ്റുപ്രകാരമായുള്ള ഒരു കുററം ഒരു കമ്പനി ചെയ്തിരിക്കുകയും അപ്രകാരമുള്ള കുററം കമ്പനിയുടെ ഏതെങ്കിലും ഡയറക്റ്ററുടെയോ മാനേജരുടെയോ സെക്രട്ടറിയുടെയോ അഥവാ കമ്പനിയിലെ മററ് ആഫീസറുടെയോ സമ്മതത്തോടുകൂടിയോ മൗനാനുവാദത്തോടുകൂടിയോ ആണെന്നോ അല്ലെങ്കിൽ അവരുടെ ഭാഗത്തുനിന്നുള്ള ഉപേക്ഷകൊണ്ടാണെന്നോ തെളിയിക്കപ്പെട്ടാൽ അങ്ങനെയുള്ള ഡയറക്റററോ മാനേജരോ സെക്രട്ടറിയോ അല്ലെങ്കിൽ മററു ആഫീസറോ ആ തെററിനു കുററക്കാരനാണെന്നു കരുതപ്പെടേണ്ടതും അയാൾക്ക് എതിരായി നടപടികൾ എടുക്കാനും അനുസരിച്ച് ശിക്ഷിക്കപ്പെടാനും അയാൾ വിധേയനായിരിക്കുന്നതുമാണ്.

വിശദീകരണം.—ഈ വകുപ്പിന്റെ ആവശ്യത്തിലേക്കായി,—

(എ) "കമ്പനി" എന്നാൽ ഏതെങ്കിലും ഏകാംഗയോഗമെന്നർത്ഥമാകുന്നതും അതിൽ ഒരു കച്ചവടയോഗമോ സംഘമോ അല്ലെങ്കിൽ വ്യക്തികളുടെ മററു സംഘടനയോ ഉൾപ്പെടുന്നതുമാകുന്നു;

(ബി) "ഡയറക്റ്റർ" എന്നാൽ—

(i) ഒരു കച്ചവടയോഗത്തെ സംബന്ധിച്ച്, പ്രസ്തുത കച്ചവടയോഗത്തിലെ ഒരു പങ്കാളി എന്നർത്ഥമാകുന്നു.

(ii) ഒരു സംഘത്തെയോ അല്ലെങ്കിൽ വ്യക്തികളുടെ മററു സംഘടനകളേയോ സംബന്ധിച്ച്, അതതു സംഗതിപോലെ സംഘത്തിന്റെയോ അല്ലെങ്കിൽ മററു സംഘടനയുടെയോ കാര്യങ്ങൾ നടത്തിക്കുന്നതിനുവേണ്ടി സംഘത്തിന്റെയോ മററു സംഘടനയുടെയോ ചട്ടങ്ങൾപ്രകാരം ഭരമേൽപ്പിക്കപ്പെട്ടിട്ടുള്ള ആൾ എന്നർത്ഥമാകുന്നു.

12. അധികാരപ്പെടുത്തിയ ആഫീസർമാരുടെയും അപ്പീൽ അധികാരസ്ഥൻമാരുടെയും അധികാരങ്ങൾ.—അധികാരപ്പെടുത്തിയ ഓരോ ആഫീസർക്കും അപ്പീൽ അധികാരസ്ഥനും ഈ ആക്റ്റിന്റെ കീഴിൽ അദ്ദേഹത്തിന്റെ അല്ലെങ്കിൽ അതിന്റെ ജോലികൾ നിർവഹിക്കുന്നതിനുവേണ്ടി താഴെ പറയുന്ന കാര്യങ്ങളെ സംബന്ധിച്ച്, 1908-ലെ സിവിൽ നടപടി നിയമപ്രകാരം (1908-ലെ 5-ാം കേന്ദ്ര ആക്റ്റ്), ഒരു കേസ് വിചാരണ ചെയ്യുന്ന സമയത്ത്

ഒരു സിവിൽ കോടതിക്കുള്ള എല്ലാ അധികാരങ്ങളും ഉണ്ടായിരിക്കുന്നതാണ്, അതായത്:—

(എ) സമൻസ് അയച്ച് വിളിപ്പിക്കുന്നതിനും ഏതെങ്കിലും വ്യക്തിയെ ഹാജരാകണമെന്നു നിർബന്ധിക്കുന്നതിനും, അയാളെ സത്യപ്രതിജ്ഞയിൻമേൽ വിസ്തരിക്കുന്നതിനും;

(ബി) ഏതെങ്കിലും പ്രമാണം കണ്ടുപിടിക്കുന്നതിനും, ഹാജരാക്കുന്നതിനും, ആവശ്യപ്പെടുന്നതിനും;

(സി) സത്യവാങ്മൂലത്തിൻമേൽ തെളിവ് സ്വീകരിക്കുന്നതിനും;

(ഡി) നിർണ്ണയിക്കപ്പെടാവുന്ന മററു സംഗതികൾക്കും.

13. പ്രവേശിക്കുന്നതിനും, പരിശോധിക്കുന്നതിനുമുള്ള അധികാരങ്ങൾ.—അധികാരപ്പെടുത്തിയ ആഫീസർക്കോ ഇതിനുവേണ്ടി സർക്കാർ പൊതുവായോ പ്രത്യേകമായോ, അധികാരപ്പെടുത്തിയ മറേറതെങ്കിലും ആഫീസർക്കോ സർക്കാർ സർവ്വീസിലുള്ള, യോഗ്യരെന്ന് അയാൾ കരുതുന്ന ഏതെങ്കിലും അസിസ്ററൻറുമാർ ഉണ്ടെങ്കിൽ അവരോടുകൂടി, ഈ ആക്ററിൻെറ ഏതെങ്കിലും വ്യവസ്ഥകളോ അല്ലെങ്കിൽ ഏത് നിബന്ധനകൾക്കും വ്യവസ്ഥകൾക്കും വിധേയമായിട്ടാണ് ഈ ആക്ററിൻകീഴിൽ അനുമതി നൽകിയിട്ടുള്ളത് ആ നിബന്ധനകളോ വ്യവസ്ഥകളോ ലംഘിക്കപ്പെട്ടിട്ടുണ്ടോയെന്ന് ഉറപ്പുവരുത്തുന്നതിനുവേണ്ടി ന്യായമായ എല്ലാ സമയത്തും ഏതു സ്ഥലത്തും പ്രവേശിക്കാവുന്നതാണ്.

14. കുററകൃത്യങ്ങളിൽപ്പെടുന്ന തടിയും മററു വസ്തുക്കളും പിടിച്ചെടുക്കാനുള്ള അധികാരം.—(1) ഫോറസ്ററുടെ പദവിക്ക് താഴെയല്ലാതെയുള്ള വനംവകുപ്പിലുള്ള ഏത് ഉദ്യോഗസ്ഥനും അഥവാ സബ് ഇൻസ്പെക്ടറുടെ പദവിക്ക് താഴെയല്ലാതെയുള്ള ഏത് പോലീസ് ഉദ്യോഗസ്ഥനും 4-ാം വകുപ്പോ 5-ാം വകുപ്പ്, (2)-ാം ഉപവകുപ്പോ അഥവാ 5-ാം വകുപ്പ് (1)-ാം ഉപവകുപ്പുപ്രകാരമുള്ള വിജ്ഞാപനത്തിൽ അടങ്ങിയിരിക്കുന്ന നിർദ്ദേശങ്ങളോ ലംഘിച്ചുകൊണ്ട് ഏതെങ്കിലും വൃക്ഷം മുറിച്ചതായി വിശ്വസിക്കാൻ കാരണമുണ്ടെങ്കിൽ അപ്രകാരമുള്ള വൃക്ഷത്തിൻെറ തടി പ്രസ്തുത കുററം ചെയ്യുന്നതിനുവേണ്ടി ഉപയോഗിച്ച എല്ലാ ഉപകരണങ്ങളും കയറും ചങ്ങലയും മററു സാധനങ്ങളും പ്രസ്തുത തടി കൊണ്ടുപോകുന്നതിന് ഉപയോഗിച്ച എല്ലാ ബോട്ടുകളും വാഹനങ്ങളും കന്നുകാലികളും സഹിതം പിടിച്ചെടുക്കാവുന്നതാണ്.

വിശദീകരണം.—ഈ വകുപ്പിലും 15-ാം വകുപ്പിലും 16-ാം വകുപ്പിലുമുള്ള ''ബോട്ട്'' ''വാഹനം'' എന്ന പദങ്ങളിൽ അതതു സംഗതിപോലെ ബോട്ടുകളിലോ വാഹനങ്ങളിലോ സൂക്ഷിച്ചിരുന്ന, അതുമായി ഉറപ്പിച്ചിരുന്നതോ അല്ലാത്തതോ ആയ എല്ലാ വസ്തുക്കളും യന്ത്രസാമഗ്രികളും, ഉൾപ്പെടുന്നതാണ്.

(2) (1)-ാം ഉപവകുപ്പിൻകീഴിൽ തടി പിടിച്ചെടുക്കുന്ന ഓരോ ആഫീസറും ആ തടിയിൻമേൽ അതു അങ്ങനെ പിടിച്ചെടുത്തതായി കാണിക്കുന്നതിനുള്ള അടയാളം ഇടേണ്ടതും, കഴിയുന്നത്ര വേഗത്തിൽ അധികാരപ്പെടുത്തിയ ആഫീസർക്ക് പ്രസ്തുത പിടിച്ചെടുക്കലിനെപ്പററി ഒരു റിപ്പോർട്ട് കൊടുക്കേണ്ടതുമാണ്.

(3) (2)–ാം ഉപവകുപ്പുപ്രകാരമുള്ള ഒരു റിപ്പോർട്ട് ലഭിക്കുമ്പോൾ അധികാരപ്പെടുത്തിയ ആഫീസർ,—

(എ) പ്രസ്തുത റിപ്പോർട്ടിൽ പറഞ്ഞിരിക്കുന്ന തടി 4–ാം വകുപ്പോ (5)–ാം വകുപ്പ് (2)–ാം ഉപവകുപ്പോ 5–ാം വകുപ്പ് (1)–ാം ഉപവകുപ്പ് പ്രകാരമുള്ള വിജ്ഞാപനത്തിൽ അടങ്ങിയിരിക്കുന്ന നിർദ്ദേശമോ ലംഘിച്ചുകൊണ്ട് മുറിക്കപ്പെട്ട ഏതെങ്കിലും വൃക്ഷത്തിന്റേതാണെന്ന് അദ്ദേഹത്തിന് ബോധ്യപ്പെടുന്ന പക്ഷം അങ്ങനെയുള്ള പിടിച്ചെടുക്കൽ നടന്ന സ്ഥലത്തെ വിചാരണാധികാരമുള്ള ഒന്നാം ക്ലാസ് ജുഡീഷ്യൽ മജിസ്ട്രേട്ടു മുമ്പാകെ പ്രസ്തുത പിടിച്ചെടുക്കലിനെപ്പററിയുള്ള ഒരു റിപ്പോർട്ട് സമർപ്പിക്കേണ്ടതാണ്.

(ബി) അദ്ദേഹത്തിന് അങ്ങനെ ബോധ്യപ്പെടാത്ത പക്ഷം അങ്ങനെ ഉള്ള പിടിച്ചെടുക്കലിനെപ്പററി നിർണ്ണയിക്കപ്പെടാവുന്ന അധികാരസ്ഥന് ഒരു റിപ്പോർട്ടു നൽകേണ്ടതാണ്.

(4) (3)–ാം ഉപവകുപ്പ്, (ബി) എന്ന ഖണ്ഡപ്രകാരമുള്ള ഒരു റിപ്പോർട്ട് സ്വീകരിക്കുന്ന അധികാരസ്ഥൻ,

(എ) പ്രസ്തുത റിപ്പോർട്ടിൽ പറയുന്ന തടി 4–ാം വകുപ്പോ 5–ാം വകുപ്പ് (2)–ാം ഉപവകുപ്പോ അഥവാ 5–ാം വകുപ്പ് (1)–ാം ഉപവകുപ്പ് പ്രകാരമുള്ള ഒരു വിജ്ഞാപനത്തിലെ നിർദ്ദേശമോ ലംഘിച്ചുകൊണ്ട് മുറിക്കപ്പെട്ട ഏതെങ്കിലും വൃക്ഷത്തിൻേറതാണെന്ന് ബോദ്ധ്യപ്പെടുന്ന പക്ഷം പിടിച്ചെടുക്കൽ നടക്കുന്ന സ്ഥലത്ത് വിചാരണാധികാരമുള്ള ഒന്നാം ക്ലാസ് മജിസ്ട്രേട്ട് മുമ്പാകെ പ്രസ്തുത തടി പിടിച്ചെടുക്കലിനെപ്പററിയുള്ള ഒരു റിപ്പോർട്ടു നൽകേണ്ടതാണ്.

(ബി) അതിന് അങ്ങനെ ബോദ്ധ്യപ്പെടാത്തപക്ഷം, പ്രസ്തുത തടിയും അതോടൊപ്പം പിടിച്ചെടുക്കപ്പെട്ട ഏതെങ്കിലും ഉപകരണവും, കയറും, ചങ്ങലയും, അഥവാ മററു വസ്തുക്കളും അതിനോടൊപ്പം പിടിച്ചെടുത്ത ബോട്ടും, വാഹനവും, അഥവാ കന്നുകാലികളും അവ ആരിൽ നിന്നാണ് പിടിച്ചെടുക്കപ്പെട്ടത് ആയാൾക്ക് തിരിച്ചുകൊടുക്കേണ്ടതാണെന്ന് ഉത്തരവു നൽകേണ്ടതാണ്.

15. 14–ാം വകുപ്പുപ്രകാരം പിടിച്ചെടുത്ത വസ്തുക്കൾ വിട്ടുകൊടുക്കുന്നതിനുള്ള അധികാരം.—അധികാരപ്പെടുത്തിയ ആഫീസർക്ക്, 14–ാം വകുപ്പുപ്രകാരം പിടിച്ചെടുക്കുകയും പ്രസ്തുത വകുപ്പ് (3)–ാം ഉപവകുപ്പിലെ (എ) എന്ന ഖണ്ഡപ്രകാരമോ അല്ലെങ്കിൽ (4)–ാം ഉപവകുപ്പിലെ (എ) എന്ന ഖണ്ഡപ്രകാരമോ അതു സംബന്ധമായി ഒന്നാം ക്ലാസ് ജുഡീഷ്യൽ മജിസ്ട്രേട്ട് മുമ്പാകെ റിപ്പോർട്ടു ചെയ്യപ്പെടുകയും ചെയ്തിട്ടുള്ള ഏതെങ്കിലും തടിയും ഏതെങ്കിലും ഉപകരണങ്ങൾ, കയർ, ചങ്ങല അഥവാ മററു വസ്തുക്കൾ എന്നിവയും ഏതെങ്കിലും ബോട്ടോ വാഹനങ്ങളോ കന്നുകാലികളോ അവയും അവയുടെ ഉടമസ്ഥൻ, പ്രസ്തുത മജിസ്ട്രേട്ട് മുമ്പാകെ ആ വസ്തുക്കൾ ആവശ്യപ്പെടുമ്പോൾ എപ്പോൾ വേണമെങ്കിലും ഹാജരാക്കിക്കൊള്ളാമെന്ന് ഒരു ബോണ്ട് എഴുതിക്കൊടുക്കുന്നതായാൽ വിട്ടുകൊടുക്കാവുന്നതാണ്.

16. മജിസ്ട്രേട്ട് കൈക്കൊള്ളേണ്ട നടപടിക്രമം.—14–ാം വകുപ്പ് (3)–ാം ഉപവകുപ്പ് (എ) ഖണ്ഡപ്രകാരമോ, (4)–ാം ഉപവകുപ്പ് (എ) ഖണ്ഡപ്രകാരമോ ഒരു റിപ്പോർട്ട് ലഭിച്ചാൽ മജിസ്ട്രേട്ട് പ്രതിയെ

വിചാരണ ചെയ്യുന്നതിനും തടിയും അതോടൊപ്പം പിടിച്ചെടുത്ത ഏതെങ്കിലും ഉപകരണം, കയർ, ചങ്ങല എന്നിവയും അഥവാ മറേറതെങ്കിലും സാധനം അഥവാ ഏതെങ്കിലും ബോട്ട്; വാഹനം, കന്നുകാലി എന്നിവയും കൈയൊഴിയുന്നതിനും ആവശ്യമായേക്കാവുന്ന നിയമാനുസൃതമായ നടപടികൾ സ്വീകരിക്കേണ്ടതാകുന്നു.

17. 14-ാം വകുപ്പുപ്രകാരം പിടിച്ചെടുത്ത, വേഗത്തിൽ നശിച്ചു പോകാവുന്ന വസ്തുക്കളെ സംബന്ധിച്ച നടപടിക്രമം.—(1) ഇതിനു മുമ്പ് എന്തുതന്നെ അടങ്ങിയിരുന്നാലും,—

(എ) 14-ാം വകുപ്പുപ്രകാരം ഒരു റിപ്പോർട്ടു ലഭിച്ച മജിസ്ട്രേട്ടിന് ആ വകുപ്പുപ്രകാരം പിടിച്ചെടുത്ത, എളുപ്പത്തിലും സ്വാഭാവികമായും നശിക്കാവുന്ന ഏതെങ്കിലും വസ്തു വില്ക്കുന്നതിന് നിർദ്ദേശിക്കാവുന്നതും;

(ബി) (എ) എന്ന ഖണ്ഡപ്രകാരമുള്ള മജിസ്ട്രേട്ടിന്റെ ഉത്തരവ് സമയത്തിന് ലഭിക്കാൻ സാദ്ധ്യമല്ലെന്ന് അധികാരപ്പെടുത്തിയ ആഫീസർക്ക് അഭിപ്രായമുള്ളപക്ഷം ആ ആഫീസർ സ്വയം ആ വസ്തു വിൽക്കുകയും, വിററു കിട്ടിയ സംഖ്യ ഏററവും അടുത്തുള്ള സർക്കാർ ട്രഷറിയിൽ കെട്ടിവയ്ക്കുകയും അങ്ങനെയുള്ള പിടിച്ചെടുക്കലിന്റെയും, വില്പനയുടെയും, പണം കെട്ടിവയ്ക്കലിന്റെയും ഒരു റിപ്പോർട്ട് പ്രസ്തുത ഖണ്ഡത്തിൽ പരാമർശിക്കപ്പെട്ട മജിസ്ട്രേട്ടിന് സമർപ്പിക്കുകയും, മജിസ്ട്രേട്ട്, അതിൻമേൽ പ്രതിയുടെ വിചാരണയ്ക്ക് ആവശ്യമായേക്കാവുന്ന നടപടികൾ സ്വീകരിക്കുകയും ചെയ്യേണ്ടതുമാകുന്നു.

(2) (1)-ാം ഉപവകുപ്പ്, (എ) ഖണ്ഡപ്രകാരമോ അല്ലെങ്കിൽ (ബി) ഖണ്ഡപ്രകാരമോ ഏതെങ്കിലും വസ്തു വിററു കിട്ടിയ സംഖ്യ മജിസ്ട്രേട്ടിന്, അത് വില്പന നടത്തിയില്ലായിരുന്നുവെങ്കിൽ താൻ അത് ഏതു രീതിയിൽ കൈകാര്യം ചെയ്യുമായിരുന്നുവോ അതേ രീതിയിൽ കൈകാര്യം ചെയ്യാവുന്നതാണ്.

18. പിടിച്ചെടുത്ത വസ്തു വിട്ടുകൊടുക്കുന്നതിനുള്ള അധികാരത്തിന് സംരക്ഷണം.—ഇതിനു മുമ്പ് അടങ്ങിയിരിക്കുന്ന യാതൊന്നും തന്നെ, ഏതൊരു സമയത്തും, 14-ാം വകുപ്പുപ്രകാരം പിടിച്ചെടുത്ത ഏതെങ്കിലും വസ്തു ഉടൻതന്നെ വിട്ടുകൊടുക്കാൻ നിർദ്ദേശിക്കുന്നതിൽ നിന്നും, അങ്ങനെയുള്ള വസ്തുവിനെ സംബന്ധിച്ച് ഏതെങ്കിലും ചാർജ്ജ് പിൻവലിക്കുന്നതിൽ നിന്നും അധികാരപ്പെടുത്തിയ ആഫീസറെ തടയുന്നതായി കണക്കാക്കപ്പെടാൻ പാടില്ലാത്തതാണ്:

എന്നാൽ, ഈ വകുപ്പുപ്രകാരമുള്ള അധികാരങ്ങൾ, അധികാരപ്പെടുത്തിയ ആഫീസർ എഴുതി രേഖപ്പെടുത്തേണ്ട, ശരിയായതും മതിയായതുമായ കാരണങ്ങൾക്കു വേണ്ടി മാത്രവും, ചീഫ് ഫോറസ്ററ് കൺസർവേററുടെ ലിഖിതമായ മുൻ അനുവാദത്തോടുകൂടിയും വിനിയോഗിക്കേണ്ടതാണ്.

19. ശിക്ഷാനടപടിയെടുക്കൽ.—അധികാരപ്പെടുത്തിയ ആഫീസറുടെ അനുവാദം കൂടാതെ യാതൊരു വ്യക്തിക്കും എതിരായി ശിക്ഷാനടപടികൾ സ്വീകരിക്കാൻ പാടില്ലാത്തതാകുന്നു.

20. കുററവിചാരണാധികാരം.—ഈ ആക്ററുപ്രകാരമുള്ള ഏതെങ്കിലും കുററം, ഫസ്ററ് ക്ലാസ് ജുഡീഷ്യൽ മജിസ്ട്രേട്ട് കോടതിയുടെ കീഴിലുള്ള യാതൊരു കോടതിയും വിചാരണ ചെയ്യാൻ പാടില്ലാത്തതാകുന്നു.

21. സിവിൽ കോടതികളുടെ അധികാരപരിധിക്ക് തടസ്സം.—ഏതെങ്കിലും ആഫീസറോ അധികാരസ്ഥനോ, സർക്കാരോ ഈ ആക്ടുമൂലമോ അതുപ്രകാരമോ ഒത്തുതീർക്കുകയോ തിരുമാനിക്കുകയോ കൈകാര്യം ചെയ്യുകയോ നിശ്ചയിക്കുകയോ ചെയ്യേണ്ട പ്രശ്നമോ കാര്യമോ ഒത്തുതീർക്കുകയോ, തീരുമാനിക്കുകയോ കൈകാര്യം ചെയ്യുകയോ, നിശ്ചയിക്കുകയോ, ചെയ്യാൻ യാതൊരു സിവിൽ കോടതിക്കും അധികാരം ഉണ്ടായിരിക്കുന്നതല്ല.

22. ഉത്തരവാദിത്വത്തിൽനിന്ന് ഒഴിവു നൽകൽ.—ഈ ആക്ട് പ്രകാരമോ അഥവാ അതിന്റെ കീഴിൽ ഉണ്ടാക്കിയ ഏതെങ്കിലും ചട്ടമോ ഉത്തരവോ പ്രകാരമോ ഉത്തമവിശ്വാസത്തോടുകൂടി ചെയ്തതോ അല്ലെങ്കിൽ ചെയ്യാൻ ഉദ്ദേശിച്ചതോ ആയ എന്തിന്റെയെങ്കിലും പേരിൽ യാതൊരു വ്യവഹാരമോ, ശിക്ഷാനടപടിയോ മറേറതെങ്കിലും നിയമാനുസൃത നടപടിയോ, സർക്കാരിനോ, ഏതെങ്കിലും ആഫീസർക്കോ, അധികാരസ്ഥനോ മറേറതെങ്കിലും വ്യക്തിക്കോ എതിരായി ഉണ്ടായിരിക്കുന്നതല്ല.

23. ഭാവിയിൽ പതിച്ചുകൊടുക്കാവുന്നവസ്തുക്കളിലെ വൃക്ഷങ്ങൾ മുറിക്കുക തുടങ്ങിയവ സംബന്ധിച്ച നിയന്ത്രണം.—തല്ക്കാലം പ്രാബല്യത്തിലിരിക്കുന്ന ഏതെങ്കിലും നിയമത്തിൽ എന്തുതന്നെ അടങ്ങിയിരുന്നാലും ഈ ആക്ട് പ്രാബല്യത്തിൽ വന്നതിനുശേഷം സർക്കാരിന്റെ ഉടമസ്ഥതയിലുള്ള ഏതെങ്കിലും ഭൂമി തൽക്കാലം നിലവിലുള്ള ഏതെങ്കിലും നിയമപ്രകാരം പതിച്ചുകൊടുക്കുന്നത്, പതിച്ചുകൊടുക്കുന്ന സമയത്ത് പതിച്ചുകിട്ടുന്നയാൾ അപ്രകാരമുള്ള വസ്തുക്കളിൽ നില്ക്കുന്ന ഏതെങ്കിലും വൃക്ഷം അധികാരപ്പെടുത്തിയ ആഫീസറുടെ മുൻകൂട്ടിയുള്ള രേഖാമൂലമായ അനുമതി കൂടാതെ മുറിക്കുകയോ പിഴുതു കളയുകയോ അഥവാ കത്തിച്ചുകളയുകയോ, അഥവാ മുറിക്കാനോ പിഴുതു കളയാനോ അഥവാ കത്തിച്ചു കളയാനോ ഇടയാക്കുകയോ ചെയ്യാൻ പാടില്ലെന്നുള്ള വ്യവസ്ഥയ്ക്കു വിധേയമായിട്ടായിരിക്കേണ്ടതും അങ്ങനെയുള്ള അനുമതി നൽകലിന് 4-ാം വകുപ്പുപ്രകാരം അനുമതി നൽകുന്നതു സംബന്ധിച്ച കാര്യത്തിൽ ബാധകമാകുന്നതുപോലെ ഈ ആക്ടിലെ വ്യവസ്ഥകൾ ബാധകമാകുന്നതുമാണ്.

24. ചട്ടങ്ങൾ ഉണ്ടാക്കുന്നതിനുള്ള അധികാരം.—(1) സർക്കാരിന്, ഈ ആക്ടിന്റെ ആവശ്യങ്ങൾ നടപ്പിൽ വരുത്തുന്നതിനുവേണ്ടി ഗസററിൽ വിജ്ഞാപനംവഴി ചട്ടങ്ങൾ ഉണ്ടാക്കാവുന്നതാണ്.

(2) പ്രത്യേകിച്ചും, മേൽപ്പറഞ്ഞ അധികാരത്തിന്റെ സാമാന്യതയ്ക്ക് ദൂഷ്യം കൂടാതെയും അങ്ങനെയുള്ള ചട്ടങ്ങളിൽ താഴെ പറയുന്ന കാര്യങ്ങൾക്ക് വ്യവസ്ഥ ചെയ്യാവുന്നതാണ്:—

(എ) മുറിക്കുന്നതിനു അനുമതി നൽകാവുന്ന വൃക്ഷങ്ങളുടെ ചുററളവ്;

(ബി) ഏതെല്ലാം വ്യവസ്ഥകൾക്കും നിബന്ധനകൾക്കും വിധേയമായി അനുമതി നൽകാമെന്ന്;

(സി) അനുമതി നൽകുന്നതിനോ നിഷേധിക്കുന്നതിനോ മുൻപ് അധികാരപ്പെടുത്തിയ ഉദ്യോഗസ്ഥൻ കൈക്കൊള്ളേണ്ട നടപടിക്രമം;

(ഡി) 8-ാം വകുപ്പുപ്രകാരമുള്ള ഒരു അപ്പീൽ തീർപ്പുകൽപ്പിക്കുന്നതിനു അപ്പീലധികാരസ്ഥൻ കൈക്കൊള്ളേണ്ട നടപടിക്രമം;

(ഇ) നിർണ്ണയിക്കേണ്ടതോ, നിർണ്ണയിക്കാവുന്നതോ ആയ ഏതൊരു സംഗതിയും.

25. നിയമസഭ മുമ്പാകെ ചട്ടങ്ങളും വിജ്ഞാപനങ്ങളും വയ്ക്കൽ.—5-ാം വകുപ്പ് (1)-ാം ഉപവകുപ്പുപ്രകാരം പുറപ്പെടുവിച്ച ഓരോ വിജ്ഞാപനവും 24-ാം വകുപ്പുപ്രകാരം ഉണ്ടാക്കിയ ഓരോ ചട്ടവും അതു പുറപ്പെടുവിക്കുകയോ ഉണ്ടാക്കുകയോ ചെയ്തശേഷം കഴിയുന്നത്രവേഗം, നിയമസഭായോഗം ചേർന്നിരിക്കുമ്പോൾ അതിന്റെ മുൻപാകെ ആകെ പതിന്നാലുദിവസകാലത്തേക്ക്—അങ്ങനെയുള്ള കാലം ഒരേ സമ്മേളനത്തിലോ തുടർച്ചയായുള്ള രണ്ടു സമ്മേളനങ്ങളിലോ പെടാം—വയ്ക്കേണ്ടതും, അപ്രകാരം അതു വയ്ക്കുന്ന സമ്മേളനമോ, അതിനു തൊട്ടടുത്തുവരുന്ന സമ്മേളനമോ അവസാനിക്കുന്നതിനു മുൻപ് നിയമസഭ വിജ്ഞാപനത്തിലോ ചട്ടത്തിലോ വല്ല ഭേദഗതിയും വരുത്തുകയോ അല്ലെങ്കിൽ വിജ്ഞാപനമോ ചട്ടമോ പുറപ്പെടുവിക്കുകയോ ഉണ്ടാക്കുകയോ ചെയ്യാൻ പാടില്ലെന്ന് തീരുമാനിക്കുകയോ ചെയ്താൽ വിജ്ഞാപനത്തിനോ ചട്ടത്തിനോ അതിനുശേഷം, അതതു സംഗതിപോലെ അങ്ങനെ ഭേദപ്പെടുത്തിയ രൂപത്തിൽമാത്രം പ്രാബല്യമുണ്ടായിരിക്കുന്നതോ അല്ലെങ്കിൽ യാതൊരു പ്രാബല്യവുമില്ലാതിരിക്കുന്നതോ ആകുന്നു. എന്നിരുന്നാലും അങ്ങനെ ഏതെങ്കിലും ഭേദഗതിയോ റദ്ദാക്കലോ ആ വിജ്ഞാപനമോ ചട്ടമോ പ്രകാരം നേരത്തെ ചെയ്ത യാതൊന്നിന്റെയും സാധുതയ്ക്കു ദൂഷ്യം വരുത്താത്തവിധത്തിലായിരിക്കേണ്ടതും ആകുന്നു.

26. വൈഷമ്യങ്ങൾ നീക്കം ചെയ്യുന്നതിനുള്ള അധികാരം.—ഈ ആക്ടിന്റെ വ്യവസ്ഥകൾ നടപ്പാക്കുന്നതിൽ ഏതെങ്കിലും വൈഷമ്യങ്ങൾ ഉണ്ടാകുന്നപക്ഷം, സർക്കാരിനു ആ വൈഷമ്യം നീക്കുന്നതിന് സന്ദർഭാനുസരണം ആവശ്യമെന്ന് അവർക്ക് തോന്നാവുന്ന ഏതുകാര്യവും അത്തരം വ്യവസ്ഥകൾക്ക് വിരുദ്ധമല്ലാത്ത വിധത്തിൽ, ഉത്തരവുമൂലം ചെയ്യാവുന്നതാണ്.

27. റദ്ദാക്കലും ഒഴിവാക്കലും.—(1) വിലപിടിപ്പുള്ള മരങ്ങൾ മുറിക്കുന്നതും നശിപ്പിക്കുന്നതും നിയന്ത്രിക്കുന്ന 1974-ലെ കേരളാ ആക്ടും (1974-ലെ 7), 1983-ലെ വൃക്ഷങ്ങളുടെ സംരക്ഷണവും മലപ്രദേശങ്ങളിലെ കൃഷിനിയന്ത്രണവും സംബന്ധിച്ച കേരളാ ഓർഡിനൻസ് (1983-ലെ 29) ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) പ്രസ്തുത ഓർഡിനൻസ് റദ്ദാക്കിയിരുന്നാൽകൂടി പ്രസ്തുത ഓർഡിനൻസുപ്രകാരം ചെയ്തതോ അല്ലെങ്കിൽ ചെയ്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും കാര്യമോ അല്ലെങ്കിൽ എടുത്തതോ അല്ലെങ്കിൽ എടുത്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും നടപടിയോ ഈ ആക്ട് പ്രകാരം ചെയ്തിട്ടുള്ളതായോ എടുത്തിട്ടുള്ളതായോ കരുതേണ്ടതാണ്:

എന്നാൽ, ഈ വകുപ്പിൽ അടങ്ങിയിട്ടുള്ള യാതൊന്നും യാതൊരാളെയും വൃക്ഷങ്ങളുടെ സംരക്ഷണവും മലപ്രദേശങ്ങളിലെ കൃഷിനിയന്ത്രണവും സംബന്ധിച്ച 1983-ലെ കേരളാ ഓർഡിനൻസിന് (1983-ലെ 21) പ്രാബല്യമില്ലാതായിത്തീർന്നതിനുശേഷവും വൃക്ഷങ്ങളുടെ സംരക്ഷണവും മലപ്രദേശ

ങ്ങളിലെ കൃഷിനിയന്ത്രണവും സംബന്ധിച്ച 1983-ലെ കേരളാ ഓർഡി
നൻസ് (1983-ലെ 29) ഗസററിൽ പ്രസിദ്ധീകരിച്ച തീയതിക്കു മുമ്പും
അയാൾ ചെയ്തതായോ അല്ലെങ്കിൽ ചെയ്യാൻ വിട്ടുപോയതോ ആയ ഏതിനെ
യെങ്കിലും സംബന്ധിച്ച ഒരു കുററത്തിന് ശിക്ഷിക്കപ്പെടാൻ അയാളെ
ബാദ്ധ്യസ്ഥനാക്കുന്നതല്ല.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

സംസ്ഥാനത്ത് വിവേചനരഹിതമായി വൃക്ഷങ്ങൾ മുറിക്കുന്നതും നശിപ്പി
ക്കുന്നതും സർക്കാരിന്റെ ശ്രദ്ധയിൽപ്പെട്ടിരിക്കുന്നു. അത്, ദ്രുതഗതിയി
ലുള്ള വനനശീകരണത്തിലും തൽഫലമായ മണ്ണൊലിപ്പ്, ഉരുൾപൊട്ടൽ,
വെള്ളപ്പൊക്കം മുതലായവയിലും കലാശിക്കുമോ എന്നു ഭയപ്പെടുന്നു. അത്
പരിസ്ഥിതി സന്തുലിതാവസ്ഥയ്ക്കുകൂടി ഹാനികരമാകുന്നു. അടുത്തകാല
ത്തായി വൃക്ഷങ്ങൾ മുറിക്കുന്നതും സസ്യജന്തുജാലങ്ങളെ നശിപ്പിക്കുന്നതും
വർദ്ധിച്ചുവരികയാണെന്ന് അറിവായിരിക്കുന്നു. ഈ പ്രവണത തടയുന്ന
തിന് ഫലപ്രദമായ ഒരു നിയമം ഇല്ലാതിരുന്നതിനാൽ, സംസ്ഥാനത്ത്
വൃക്ഷങ്ങൾ മുറിക്കുന്നതിന് നിയന്ത്രണം ഏർപ്പെടുത്താനും സംസ്ഥാനത്തെ
മലപ്രദേശങ്ങളിൽ കൃഷിചെയ്യുന്നത് നിയന്ത്രിക്കുവാനും ഒരു നിയമമുണ്ടാ
ക്കണമെന്ന് നിർദ്ദേശിക്കപ്പെട്ടു. സംസ്ഥാന നിയമസഭ സമ്മേളനത്തിലില്ലാ
തിരുന്നതിനാലും സംഗതി അടിയന്തിരസ്വഭാവമുള്ളതായിരുന്നതിനാലും 1983
ജൂൺ 17-ാം തീയതി ഗവർണ്ണർ, വൃക്ഷങ്ങളുടെ സംരക്ഷണവും മലപ്രദേശ
ങ്ങളിലെ കൃഷിനിയന്ത്രണവും സംബന്ധിച്ച 1983-ലെ കേരള ഓർഡിനൻസ്
(1983-ലെ 21) വിളംബരപ്പെടുത്തി.

2. പ്രസ്തുത ഓർഡിനൻസിനു പകരം നിയമസഭയുടെ ഒരു ആക്ട്
കൊണ്ടുവരുന്നതിനുള്ള ബിൽ ഗസററിൽ പ്രസിദ്ധീകരിച്ചു എങ്കിലും,
അങ്ങിനെ 1983 ജൂൺ 20-ാം തീയതി ആരംഭിച്ച് 1983 ആഗസ്ററ് 4-ാം
തീയതി അവസാനിച്ച നിയമസഭാസമ്മേളനത്തിൽ അവതരിപ്പിക്കുന്നതിനും
പാസാക്കുന്നതിനും നിയമസഭയ്ക്കു കഴിയാതിരുന്നതിനാൽ 1983 ആഗസ്ററ്
1-ാം തീയതി ആ ഓർഡിനൻസിനു പ്രാബല്യമില്ലാതായിത്തീർന്നു. പ്രസ്തുത
ഓർഡിനൻസിലെ വ്യവസ്ഥകൾ നിലനിർത്തുന്നതിനുവേണ്ടി 1983
ആഗസ്ററ് 29-ാം തീയതി ഗവർണ്ണർ വൃക്ഷങ്ങളുടെ സംരക്ഷണവും മലപ്രദേശ
ങ്ങളിലെ കൃഷിനിയന്ത്രണവും സംബന്ധിച്ച 1983-ലെ കേരള
ഓർഡിനൻസ് (1983-ലെ 29) വിളംബരപ്പെടുത്തി.

3. 1983-ലെ 29-ാം ഓർഡിനൻസിനുപകരം സംസ്ഥാന നിയമ
സഭയുടെ ഒരു ആക്ട് കൊണ്ടുവരുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ
ബിൽ.

## ധനകാര്യമെമ്മോറാണ്ഡം

ബില്ലിലെ 3-ാം ഖണ്ഡം അധികാരപ്പെടുത്തിയ ആഫീസർമാരുടെയും
അപ്പീലധികാരസ്ഥൻമാരുടെയും നിയമനത്തിനു വ്യവസ്ഥചെയ്യാനുദ്ദേശി
ക്കുന്നു. ഈ നിയമനിർമ്മാണംകൊണ്ട് വൃക്ഷങ്ങളുടെ സംരക്ഷണവും മലപ്രദേ
ശങ്ങളിലെ കൃഷിനിയന്ത്രണവും ഉറപ്പുവരുത്താനുദ്ദേശിക്കുന്നു. നിയമ
ത്തിന്റെ ഫലപ്രദമായ നിർവഹണത്തിനായി കൂടുതൽ ഫീൽഡ് സ്ററാഫിനേയും

മിനിസ്റ്റീരിയൽ സ്റ്റാഫിനേയും ഏർപ്പെടുത്തേണ്ടതാവശ്യമായിരിക്കുന്നു. ഈ ആവശ്യത്തിനായി താഴെപ്പറയുന്ന ഉദ്യോഗസ്ഥൻമാരെ കൂടുതലായി നിയമിക്കാൻ ഉദ്ദേശിക്കുന്നു.

| | | |
|---|---|---|
| 1. | ഫോറസ്റ്റ് ഡെപ്യൂട്ടി കൺസർവേറ്റർ | 1 |
| 2. | ഫോറസ്റ്റ് അസിസ്റ്റന്റ് കൺസർവേറ്റർ | 8 |
| 3. | സീനിയർ സൂപ്രണ്ട് | 1 |
| 4. | റേഞ്ച് ഓഫീസർമാർ | 58 |
| 5. | ജൂനിയർ സൂപ്രണ്ട് | 8 |
| 6. | ഫോറസ്റ്റർമാർ | 174 |
| 7. | കോൺഫിഡൻഷ്യൽ അസിസ്റ്റന്റ് ഗ്രേഡ് 2 | 1 |
| 8. | എൽ. ഡി. ക്ലാർക്ക് | 161 |
| 9. | എൽ. ഡി. ടൈപ്പിസ്റ്റ് | 9 |
| 10. | ഡ്രൈവർ ഗ്രേഡ് 2 | 8 |
| 11. | പ്യൂൺ | 132 |

2. നിയമനിർവഹണത്തിനായി ഏർപ്പെടുത്തേണ്ട ഉദ്യോഗസ്ഥൻമാർക്കു വേണ്ടിയുള്ള വാർഷികച്ചെലവ് ഏകദേശം 54 ലക്ഷം രൂപയായി കണക്കാക്കിയിരിക്കുന്നു.

## ഏല്പിച്ചുകൊടുത്ത നിയമനിർമ്മാണം സംബന്ധിച്ച മെമ്മോറാണ്ടം

ബില്ലിലെ 3-ാം ഖണ്ഡം (1)-ാം ഉപഖണ്ഡം, ഗസററു വിജ്ഞാപനം മൂലം ആക്ററിന്റെ ആവശ്യങ്ങൾക്കായി അധികാരപ്പെടുത്തിയ ഉദ്യോഗസ്ഥൻമാരെ നിയമിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിക്കുന്നു.

3-ാം ഖണ്ഡത്തിലെ (2)-ാം ഉപഖണ്ഡം ഗസററു വിജ്ഞാപനം മൂലം ആക്ററിന്റെ ആവശ്യങ്ങൾക്കായി അപ്പീൽ അധികാരസ്ഥൻമാരെ നിയമിക്കുവാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിക്കുന്നു.

5-ാം ഖണ്ഡം (1)-ാം ഉപഖണ്ഡപ്രകാരം, സർക്കാരിനു ഗസററു വിജ്ഞാപനംമൂലം സ്വകാര്യ വനങ്ങളിലോ, കാർഡമം ഹിൽ റിസർവ്വുകളിലോ ഏലകൃഷി ചെയ്തിരിക്കുന്ന മറെറതെങ്കിലും പ്രദേശത്തോ നിൽക്കുന്ന യാതൊരു വൃക്ഷത്തേയും ആ ഉപഖണ്ഡത്തിൽ പ്രത്യേകം പറഞ്ഞിട്ടുള്ള കാരണങ്ങളിൻമേലല്ലാതെ മുറിക്കുവാനോ പിഴുതെടുക്കുവാനോ കത്തിച്ചുകളയുവാനോ പാടില്ല എന്നു നിർദ്ദേശിക്കാവുന്നതാണ്.

ബില്ലിലെ 7-ാം ഖണ്ഡം, 4-ാം ഖണ്ഡമോ 5-ാം ഖണ്ഡമോ 6-ാം ഖണ്ഡമോ പ്രകാരമുള്ള അനുമതിക്കുള്ള അപേക്ഷയുടെ ഫാറവും അപേക്ഷയിൽ അടങ്ങിയിരിക്കേണ്ട വിവരങ്ങളും, അപ്രകാരമുള്ള അപേക്ഷ അനുവദിക്കുകയോ നിഷേധിക്കുകയോ ചെയ്യുന്നതിൽ അധികാരപ്പെടുത്തിയ ആഫീസർ അനുവർത്തിക്കേണ്ടതായ നടപടിക്രമവും നിർണ്ണയിക്കുന്നതിന് സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിക്കുന്നു.

ബില്ലിലെ 8-ാം ഖണ്ഡം ആ ഖണ്ഡപ്രകാരമുള്ള അപ്പീലിന്റെ ഫാറവും അങ്ങനെയുള്ള അപ്പീലിൽ അടങ്ങിയിരിക്കേണ്ട വിവരങ്ങളും നിർണ്ണയിക്കുന്നതിന് സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിക്കുന്നു.

ബില്ലിലെ 12-ാം ഖണ്ഡപ്രകാരം, സർക്കാരിനു, ആ ഖണ്ഡത്തിൽ പ്രത്യേകം പറഞ്ഞിട്ടുള്ളതൊഴികെയുള്ള ഏതെല്ലാം സംഗതികളെ സംബന്ധിച്ചാണ് അധികാരപ്പെടുത്തിയ ആഫീസർക്കും അപ്പീൽ അധികാരസ്ഥനും

ഈ ആക്റ്റ് പ്രകാരമുള്ള അയാളുടേയോ അതിൻേറയോ ചുമതലകൾ നിർവ്വഹിക്കുന്നതിൽ 1908—ലെ സിവിൽ നടപടിനിയമത്തിൻകീഴിൽ ഒരു വ്യവഹാരം വിചാരണ ചെയ്യുമ്പോൾ ഒരു സിവിൽ കോടതിക്ക് ഉണ്ടായിരിക്കാവുന്ന അതേ അധികാരങ്ങൾ ഉണ്ടായിരിക്കണമെന്നു നിർണ്ണയിക്കാവുന്നതാണ്.

ബില്ലിലെ 13—ാം ഖണ്ഡപ്രകാരം, സർക്കാരിന് ആ വകുപ്പിൽ വ്യവസ്ഥചെയ്തിരിക്കുന്ന പ്രകാരമുള്ള പ്രവേശനത്തിനും പരിശോധനയ്ക്കും ഏതൊരു ഉദ്യോഗസ്ഥനേയും പൊതുവായോ പ്രത്യേകമായോ അധികാരപ്പെടുത്താവുന്നതാണ്.

ബില്ലിലെ 14—ാം ഖണ്ഡം 3(ബി)—ാം ഉപഖണ്ഡപ്രകാരം സർക്കാരിന് ഒരു ഫോറസ്ററാഫീസർ പിടിച്ചെടുത്ത തടി 4—ാം വകുപ്പിനോ 5—ാം വകുപ്പ് (2)—ാം ഉപവകുപ്പിനോ അഥവാ 5—ാം വകുപ്പ് (1)—ാം ഉപവകുപ്പ് പ്രകാരമുള്ള ഒരു നിർദ്ദേശത്തിനോ വിരുദ്ധമായി മുറിക്കപ്പെട്ടതാണെന്ന് അധികാരപ്പെടുത്തിയ ആഫീസർക്ക് ബോദ്ധ്യമാകാതിരിക്കുമ്പോൾ, അതു സംബന്ധിച്ച ഒരു റിപ്പോർട്ട് അയാൾ ഏതു അധികാരസ്ഥനാണ് നൽകേണ്ടതെന്ന് നിർണ്ണയിക്കാവുന്നതാണ്.

ബില്ലിലെ 24—ാം ഖണ്ഡം, ആക്ററിൻെറ ഉദ്ദേശങ്ങൾ നടപ്പിലാക്കുന്നതിന് ആവശ്യമായ ചട്ടങ്ങളുണ്ടാക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിക്കുന്നു. ഏതു സംഗതികളെ സംബന്ധിച്ചാണോ ചട്ടങ്ങളുണ്ടാക്കാവുന്നത് അവ അനുഷംഗികമായി മുറിക്കപ്പെടാൻ അനുമതി നൽകപ്പെടാവുന്ന വൃക്ഷങ്ങളുടെ ചുററളവ് ഏതെല്ലാം നിബന്ധനകൾക്കും വ്യവസ്ഥകൾക്കും വിധേയമായാണ് അപ്രകാരമുള്ള അനുമതി നൽകേണ്ടതു, അനുമതി അനുവദിക്കുകയോ നിഷേധിക്കുകയോ ചെയ്യുന്നതിനു മുമ്പ് അധികാരപ്പെടുത്തിയ ആഫീസർ പാലിക്കേണ്ടതായ നടപടികളും, 8—ാം വകുപ്പുപ്രകാരമുള്ള ഒരു അപ്പീൽ തീർപ്പ് കല്പ്പിക്കുമ്പോൾ ഒരു അപ്പീലധികാരസ്ഥൻ അനുവർത്തിക്കേണ്ടതായ നടപടിക്രമം ഇവയെ സംബന്ധിച്ചായിരിക്കുന്നതാണ്.

ബില്ലിലെ 26—ാം ഖണ്ഡം ആക്ററിലെ വ്യവസ്ഥകൾ നടപ്പിൽവരുത്തുമ്പോൾ ഉണ്ടാകാവുന്ന വൈഷമ്യങ്ങൾ നീക്കം ചെയ്യുന്നതിനു ആക്ററിലെ വ്യവസ്ഥകൾക്കു വിരുദ്ധമല്ലാത്ത ഉത്തരവു പുറപ്പെടുവിക്കുവാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിക്കുന്നു.

ഏതു സംഗതികളെ സംബന്ധിച്ചാണോ വിജ്ഞാപനങ്ങൾ പുറപ്പെടുവിക്കുകയോ ചട്ടങ്ങളോ ഉത്തരവുകളോ ഉണ്ടാക്കുകയോ ചെയ്യാവുന്നത്, അവ ഭരണപരമായ സ്വഭാവത്തോടുകൂടിയവയും വിശദാംശങ്ങളെ സംബന്ധിച്ചുള്ളവയും ആകുന്നു. ഇതിനു പുറമേ, 5—ാം വകുപ്പു (1)—ാം വകുപ്പുപ്രകാരം പുറപ്പെടുവിക്കപ്പെടേണ്ട വിജ്ഞാപനവും, ആക്ററിൻകീഴിൽ ഉണ്ടാക്കപ്പെടേണ്ട ചട്ടങ്ങളും നിയമസഭയുടെ സൂക്ഷ്മപരിശോധനയ്ക്കു വിധേയമാണ്. അതിനാൽ ഏല്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സാധാരണ സ്വഭാവത്തോടുകൂടിയതാകുന്നു.

കെ. പി. നൂറുദീൻ.

(ശരിത്തർജ്ജമ)

എ. പി. പെരുമാൾ,

അഡീഷണൽ സെക്രട്ടറി,

നിയമവകുപ്പ്.

**Kerala Gazette No 47 dated 29th November 1983.**
**PART II**

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 11446/എൽ.എ. 4/83. തിരുവനന്തപുരം, 1983 നവംബർ 18.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1983-ലെ സർവ്വകലാശാല നിയമങ്ങൾ (ഭേദഗതി) ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ഡത്തോടും ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോ. ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

ഏഴാം കേരള നിയമസഭ

ബിൽ നമ്പർ 72

# 1983-ലെ സർവകലാശാല നിയമങ്ങൾ (ഭേദഗതി) ബിൽ

## 1974-ലെ കേരള സർവകലാശാല ആക്ടും 1975-ലെ കോഴിക്കോട് സർവകലാശാല ആക്ടും വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—1974-ലെ കേരള സർവകലാശാല ആക്ടും 1975-ലെ കോഴിക്കോട് സർവകലാശാല ആക്ടും, താഴെക്കാണുന്ന ആവശ്യങ്ങൾക്കായി വീണ്ടും ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിൻെറ മുപ്പത്തിനാലാം സംവൽസരത്തിൽ താഴെപ്പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും പ്രാരംഭവും.—ഈ ആക്ടിന് 1983-ലെ സർവകലാശാല നിയമങ്ങൾ (ഭേദഗതി) ആക്ട് എന്നു പേർ പറയാം.

(2) ഇത് 1982 നവംബർ, 18-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 1974-ലെ 17-ാം ആക്ടിൻെറ ഭേദഗതി.—1974-ലെ കേരള സർവകലാശാല ആക്ട് (1974-ലെ 17), 56-ാം വകുപ്പിൽ,—

(എ) (1)-ാം ഉപവകുപ്പിൽ, ''ഏതെങ്കിലും കോളേജ് സർവകലാശാലയോട് സംയോജിപ്പിക്കുന്നതിനുവേണ്ടി'' എന്ന വാക്കുകൾക്കുപകരം ''ഏതെങ്കിലും കോളേജ് സർവകലാശാലയോട് സംയോജിപ്പിക്കുന്നതിനുവേണ്ടിയോ അല്ലെങ്കിൽ സംയോജിപ്പിക്കപ്പെട്ട ഏതെങ്കിലും കോളേജിലെ പുതിയ കോഴ്സുകളിലേക്ക് സംയോജിപ്പിക്കപ്പെടുന്നതിനുവേണ്ടിയോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(ബി) (2)-ാം ഉപവകുപ്പിനു പകരം താഴെപ്പറയുന്ന ഉപവകുപ്പ് ചേർക്കേണ്ടതാണ്, അതായത്:—

''(2) ഒരു കോളേജിൻെറ സംയോജനത്തിൻെറയോ അല്ലെങ്കിൽ സംയോജിപ്പിക്കപ്പെട്ട ഒരു കോളേജിലെ പുതിയ കോഴ്സുകളിലേക്കുള്ള സംയോജനത്തിൻെറയോ തിട്ടങ്ങളും വ്യവസ്ഥകളും, (1)-ാം ഉപവകുപ്പുപ്രകാരമുള്ള ഒരു അപേക്ഷ ഏതു കാലത്തിനുള്ളിൽ സിൻഡിക്കേററ് പരിഗണിക്കണം എന്നതുൾപ്പെടെ അങ്ങനെയുള്ള സംയോജനം അനുവദിക്കുന്നതിന് സിൻഡിക്കേററ് അനുവർത്തിക്കേണ്ടതായ നടപടിക്രമവും പരിനിയമങ്ങളാൽ (സ്ററാറ്റ്യൂട്ടുകൾ) നിർണ്ണയിക്കപ്പെടേണ്ടതാണ്:

എന്നാൽ ചാൻസലർക്ക് ഗസററ് വിജ്ഞാപനംമൂലം, വിജ്ഞാപനത്തിൽ പ്രത്യേകം പറയേണ്ട കാരണങ്ങളാൽ, ഏതുകാലത്തിനുള്ളിലാണോ (1)–ാം ഉപവകുപ്പുപ്രകാരമുള്ള ഒരു അപേക്ഷ സിൻഡിക്കേററ് പരിഗണിക്കേണ്ടത് ആ കാലാവധി, അപ്രകാരമുള്ള കാലാവധി അതിനകം കഴിഞ്ഞുപോയിരുന്നാലും ഇല്ലെങ്കിലും, അപ്രകാരമുള്ള വിജ്ഞാപനത്തിൽ പ്രത്യേകം പറയാവുന്ന, ഒരു വർഷത്തിൽ കവിയാത്ത കൂടുതൽ കാലം കണ്ട് നീട്ടാവുന്നതാണ്.''.

3. 1975–ലെ 5–ാം ആക്ററിൻെറ ഭേദഗതി.—1975–ലെ കോഴിക്കോട് സർവകലാശാല ആക്ററ് (1975–ലെ 5) 56–ാം വകുപ്പിൽ,—

(എ) (1)–ാം ഉപവകുപ്പിൽ, ''ഏതെങ്കിലും കോളേജ് സർവകലാശാലയോട് സംയോജിപ്പിക്കുന്നതിനുവേണ്ടി''എന്ന വാക്കുകൾക്കുപകരം ''ഏതെങ്കിലും കോളേജ് സർവകലാശാലയോട് സംയോജിപ്പിക്കുന്നതിനുവേണ്ടിയോ അല്ലെങ്കിൽ സംയോജിപ്പിക്കപ്പെട്ട ഏതെങ്കിലും കോളേജിലെ പുതിയ കോഴ്സുകളിലേക്ക് സംയോജിപ്പിക്കപ്പെടുന്നതിനുവേണ്ടിയോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(ബി) (2)–ാം ഉപവകുപ്പിനുപകരം, താഴെ പറയുന്ന ഉപവകുപ്പ് ചേർക്കേണ്ടതാണ്, അതായത്:—

''(2) ഒരു കോളേജിൻെറ സംയോജനത്തിൻെറയോ അല്ലെങ്കിൽ സംയോജിപ്പിക്കപ്പെട്ട ഒരു കോളേജിലെ പുതിയ കോഴ്സുകളിലേക്കുള്ള സംയോജനത്തിൻെറയോ തിട്ടങ്ങളും വ്യവസ്ഥകളും, (1)–ാം ഉപവകുപ്പുപ്രകാരമുള്ള ഒരു അപേക്ഷ ഏതുകാലത്തിനുള്ളിൽ സിൻഡിക്കേററ് പരിഗണിക്കണം എന്നതുംപ്പെടെ അങ്ങനെയുള്ള സംയോജനം അനുവദിക്കുന്നതിന് സിൻഡിക്കേററ് അനുവർത്തിക്കേണ്ടതായ നടപടിക്രമവും പരിനിയമങ്ങളാൽ (സ്ററാററ്യൂട്ടുകൾ) നിർണ്ണയിക്കപ്പെടേണ്ടതാണ്;

എന്നാൽ ചാൻസലർക്ക് ഗസററുവിജ്ഞാപനംമൂലം, വിജ്ഞാപനത്തിൽ പ്രത്യേകം പറയേണ്ട കാരണങ്ങളാൽ ഏതുകാലത്തിനുള്ളിലാണോ (1)–ാം ഉപവകുപ്പുപ്രകാരമുള്ള ഒരു അപേക്ഷ സിൻഡിക്കേററ് പരിഗണിക്കേണ്ടത് ആ കാലാവധി, അപ്രകാരമുള്ള കാലാവധി, അതിനകം കഴിഞ്ഞുപോയിരുന്നാലും ഇല്ലെങ്കിലും, അപ്രകാരമുള്ള വിജ്ഞാപനത്തിൽ പ്രത്യേകം പറയാവുന്ന ഒരു വർഷത്തിൽ കവിയാത്ത കൂടുതൽ കാലം കണ്ടു നീട്ടാവുന്നതാണ്.''.

4. റദ്ദാക്കലും ഒഴിവാക്കലും.—(1) 1983–ലെ സർവകലാശാല നിയമങ്ങൾ (ഭേദഗതി) ഓർഡിനൻസ് (1983–ലെ 26) ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽക്കൂടി, പ്രസ്തുത ഓർഡിനൻസുമൂലം ഭേദഗതിചെയ്ത പ്രകാരമുള്ള 1974–ലെ കേരള സർവകലാശാല ആക്ററ് (1974–ലെ 17) അല്ലെങ്കിൽ 1975–ലെ കോഴിക്കോട് സർവകലാശാല ആക്ററ് (1975–ലെ, 5) പ്രകാരം ചെയ്തതോ ചെയ്തതായി കരുതപ്പെടുന്നതോ ആയ ഏതു സംഗതിയും, എടുത്തതോ എടുത്തതായി കരുതപ്പെടുന്നതോ ആയ ഏതു നടപടിയും, അതതു സംഗതിപോലെ, ഈ ആക്ററുമൂലം ഭേദഗതിചെയ്തപ്രകാരമുള്ള 1974–ലെ കേരള സർവകലാശാല ആക്ററ് പ്രകാരമോ അല്ലെങ്കിൽ 1975–ലെ കോഴിക്കോട് സർവകലാശാല ആക്ററു പ്രകാരമോ ചെയ്തതായോ എടുത്തതായോ കരുതേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

ഒരു കോളേജിന്റെ സംയോജനത്തിനോ അല്ലെങ്കിൽ കൂടുതൽ വിഷയങ്ങളി ലേക്കുള്ള സംയോജനത്തിനോ വേണ്ടിയുള്ള അപേക്ഷകൾ രജിസ്ട്രാറെ അഭിസംബോധനചെയ്യേണ്ടതാണെന്നും അവ കോഴ്സുകൾ ആരംഭിക്കുന്നതിന് ഉദ്ദേശിക്കപ്പെട്ടിട്ടുള്ള വിദ്യാഭ്യാസവർഷത്തിനുതൊട്ടുമുമ്പുള്ള ഒക്ടോബർ 31-ാം തീയതിക്കുമുൻപ് അദ്ദേഹത്തിന് അയച്ചുകൊടുക്കേണ്ടതാണെന്നും 1977-ലെ കേരള സർവകലാശാല ഒന്നാം പരിനിയമങ്ങളിലെ 23-ാം അദ്ധ്യായ ത്തിലെ 1-ാം പരിനിയമം വ്യവസ്ഥചെയ്യുന്നു. സംയോജനം ആവശ്യപ്പെട്ടു കൊണ്ടുള്ള എല്ലാ അപേക്ഷകളും ഡിസംബർ മാസം കഴിയുന്നതിനുമുൻപായി സിൻഡിക്കേററു പരിഗണിക്കേണ്ടതാണെന്ന് പ്രസ്തുത അദ്ധ്യായം 6-ാം പരിനിയമം (1)-ാം ഖണ്ഡം വ്യവസ്ഥ ചെയ്യുന്നു. 1977-ലെ കോഴിക്കോട് സർവകലാശാല ഒന്നാം പരിനിയമങ്ങളിലെ 1-ാം പരിനിയമത്തിലും 21-ാം അദ്ധ്യായം 6-ാം പരിനിയമത്തിലെ (1)-ാം ഖണ്ഡത്തിലും സമാന വ്യവസ്ഥകൾ അടങ്ങിയിരിക്കുന്നു.

2. 1982-83 വിദ്യാഭ്യാസവർഷത്തിൽ കേരള-കോഴിക്കോട് സർവ കലാശാലകളുടെ സിൻഡിക്കേററുകൾ സംയോജനത്തിനുവേണ്ടി അവർക്ക് ലഭിച്ച അപേക്ഷകൾ പരിഗണിക്കുകയും 1981 ഡിസംബറിനുശേഷം അവരുടെ ശുപാർശകൾ, യഥാക്രമം കേരള സർവകലാശാല ഒന്നാം പരിനിയമങ്ങളിലെ 23.ാം അദ്ധ്യായം 9-ാം പരിനിയമവും കോഴിക്കോട് സർവകലാശാല ഒന്നാം പരി നിയമങ്ങൾ 21-ാം അദ്ധ്യായം 9(ജി) പരിനിയമവും ആവശ്യപ്പെടുന്ന പ്രകാരം സർക്കാരിന്റെ അഭിപ്രായം ആരായുന്നതിനുവേണ്ടി സർക്കാരിലേക്ക് അയയ്ക്കു കയും സർക്കാർ; കേരള സർവകലാശാലയുടെ കീഴിൽ 5 പുതിയ കോളേജു കളും 24 കോളേജുകളിൽ ഡിഗ്രികോഴ്സുകളും 24 കോളേജുകളിൽ ബിരു ദാനന്തരകോഴ്സുകളും, കോഴിക്കോട് സർവകലാശാലയുടെ കീഴിൽ 6 പുതിയ കോളേജുകളും 10 കോളേജുകളിൽ ഡിഗ്രികോഴ്സുകളും 8 കോളേജുകളിൽ ബിരുദാനന്തരകോഴ്സുകളും ആരംഭിക്കുന്നതിനോട് യോജിച്ചുകൊണ്ടുള്ള അവ രുടെ അഭിപ്രായം സർവകലാശാലകളെ അറിയിക്കുകയും ചെയ്തിരുന്നു. സർവകലാശാലകൾ ചില സംഗതികളിൽ താത്ക്കാലിക സംയോജനം അനു വദിക്കുകയും മററുചില സംഗതികളിൽ സംയോജനം തീർപ്പാകാതെയിരിക്കുക യുമാണ്.

3. ഇതിനിടയിൽ, കേരള ഹൈക്കോടതി 6098/1982-ബി., 6496/1982 ജെ എന്നീ നമ്പർ ഒ.പി.കളിൽ 1982 ഒക്ടോബർ 14-ാം തീയതി അതു പുറപ്പെടുവിച്ച വിധിന്യായത്തിൽ കേരള സർവകലാശാല ഒന്നാം പരിനിയമ ങ്ങളിലെ 23-ാം അദ്ധ്യായത്തിലെ 6(1)-ാം പരിനിയമത്തിലെ 'ഡിസംബർ' എന്ന പരാമർശം മുൻവർഷത്തെ ഡിസംബറിനെക്കുറിച്ചാകാൻ മാത്രമേ സാദ്ധ്യത യുള്ളുവെന്നും വ്യവസ്ഥകളുടെ ഉദ്ദേശവും സമയപരിധി നിശ്ചയിച്ചതിന്റെ പിന്നിലെ യുക്തിയും അതുമൂലം സംരക്ഷിക്കപ്പെടേണ്ട പൊതുതാൽപര്യവും പരിഗണിക്കുമ്പോൾ, പ്രസ്തുത 6(1)-ാം പരിനിയമത്തിൽ നിശ്ചയിച്ചിരി ക്കുന്ന ഡിസംബർ അവസാനമെന്ന സമയപരിധി, പ്രസ്തുത പരിനിയമം 23-ാം അദ്ധ്യായം 9-ാം പരിനിയമം വിഭാവനചെയ്യുന്ന, സംയോജനത്തിന്റെ അനുവദിക്കലോ നിരസിക്കലോ സംബന്ധിച്ച പ്രശ്നത്തിൻമേൽ അന്തിമ തീരുമാനം എടുക്കുന്നതിനുള്ള സമയപരിധിയാണെന്നും, 1982-83 വർഷത്തിൽ ആരംഭിക്കേണ്ടിയിരുന്ന പുതിയ കോളേജുകളുടെയും ട്രെയിനിംഗ് കോളേജു കളുടെയും സംയോജനത്തിനുവേണ്ടിയുള്ള എല്ലാ അപേക്ഷകളും നിഷ്ഫല മായിത്തീർന്നിരിക്കുന്നതായി കരുതേണ്ടതാണെന്നും, ആ അപേക്ഷകളിൽ ഏതൊരു അപേക്ഷയിലും സംയോജനം അനുവദിക്കപ്പെടാനുള്ള സാദ്ധ്യതയില്ലെന്നുമുള്ള അസന്നിഗ്ദ്ധമായ നിഗമനത്തിലാണ് എത്തിച്ചേരുന്നതെന്നും തീർപ്പുകൽപ്പി ച്ചിരിക്കുന്നു.

4. മുകളിൽ പറഞ്ഞ വിധിന്യായത്തിന്റെ വെളിച്ചത്തിൽ, ഏതു കോളേജുകളുടെയും കോഴ്സുകളുടെയും സംയോജനം സംബന്ധിച്ചാണോ സർക്കാരിന്റെ അഭിപ്രായം അറിയിച്ചിട്ടുള്ളത് ആ കോളേജുകൾക്കും കോഴ്സുകൾക്കും സംയോജനം അനുവദിക്കുന്നതിൽ നിന്നും സർവകലാശാലകൾ തടയപ്പെട്ടു. അങ്ങനെ 1982–83 വിദ്യാഭ്യാസ വർഷത്തിൽ പുതിയ കോളേജുകളും കോഴ്സുകളും ആരംഭിക്കാനും പുതിയ കോളേജുകളിലോ പുതിയ കോഴ്സുകളിലോ വിദ്യാർത്ഥികളെ പ്രവേശിപ്പിക്കാനും സാധിക്കാതെവന്ന ഒരു സാഹചര്യം സംജാതമായി.

5. 1982–83 വിദ്യാഭ്യാസവർഷത്തിൽ ആരംഭിക്കാനുദ്ദേശിച്ചിരുന്ന പുതിയ കോളേജുകളിലോ വിവിധ കോഴ്സുകളിലോ പ്രവേശനത്തിനാഗ്രഹിക്കുന്ന വിദ്യാർത്ഥികളുടെ ബുദ്ധിമുട്ട് ഒഴിവാക്കണമെന്ന ഉദ്ദേശത്തോടുകൂടി, കോളേജുകളുടെ സംയോജനത്തിനും സംയോജിപ്പിക്കപ്പെട്ട കോളേജുകളിലെ പുതിയ കോഴ്സുകൾക്കും വേണ്ടിയുള്ള അപേക്ഷകൾ സിൻഡിക്കേററു ഏതു കാലത്തിനുള്ളിലാണോ പരിഗണിക്കേണ്ടത് ആ കാലം നീട്ടിക്കൊടുക്കുന്നതിന് ചാൻസലറെ അധികാരപ്പെടുത്തുന്നതിനുവേണ്ടി, 1974-ലെ കേരള സർവ്വകലാശാല ആക്ററു 56-ാം വകുപ്പും, 1975-ലെ കോഴിക്കോട് സർവ്വകലാശാല ആക്ട് 56-ാം വകുപ്പും ഭേദഗതി ചെയ്യേണ്ടത് ആവശ്യമാണെന്നു കരുതപ്പെട്ടു.

6. നിയമസഭ സമ്മേളനത്തിലല്ലാതിരുന്നതിനാലും ഈ സംഗതിക്കായി നിയമസഭയുടെ അടുത്ത സമ്മേളനംവരെ കാത്തിരിക്കുവാൻ സാദ്ധ്യമല്ലാതിരുന്നതിനാലും, 1982-ലെ സർവ്വകലാശാലാ നിയമങ്ങൾ (ഭേദഗതി) ഓർഡിനൻസ് (1982-ലെ 6), 1982 നവംബർ 17-ാം തീയതി ഗവർണ്ണർ വിളംബരപ്പെടുത്തുകയുണ്ടായി. ആ ഓർഡിനൻസിനു പകരം നിയമസഭയുടെ ഒരു ആക്ററു കൊണ്ടുവരുന്നതിനുള്ള ഒരു ബിൽ ഗസററിൽ പ്രസിദ്ധപ്പെടുത്തി. എങ്കിലും 1983 ഫെബ്രുവരി 25-ാം തീയതി ആരംഭിച്ച് 1983 മാർച്ച് 30-ാം തീയതി അവസാനിച്ച നിയമസഭാ സമ്മേളന കാലത്ത് ബിൽ നിയമസഭയിൽ അവതരിപ്പിക്കുന്നതിനും പാസാക്കുന്നതിനും സാധിച്ചില്ല. അതിനാൽ, 1983 ഏപ്രിൽ ഏഴാം തീയതി, അതായത് ഓർഡിനൻസ് വിളംബരപ്പെടുത്തിയതിനു ശേഷമുള്ള നിയമസഭയുടെ പുനർസമ്മേളനം മുതൽ ആറ് ആഴ്ച്ച കഴിഞ്ഞപ്പോൾ പ്രസ്തുത ഓർഡിനൻസിന് പ്രാബല്യമില്ലാതായിത്തീരുമായിരുന്നു.

7. പ്രസ്തുത ഓർഡിനൻസുമൂലം ഉണ്ടാക്കിയ ഭേദഗതി നിലനിറുത്തേണ്ടതാവശ്യമാണെന്നു കരുതപ്പെട്ടു. അതിനാൽ 1983-ലെ സർവ്വകലാശാലാ നിയമങ്ങൾ (ഭേദഗതി) ഓർഡിനൻസ്, (1983-ലെ 11), 1983 ഏപ്രിൽ 6-ാം തീയതി ഗവർണ്ണർ വിളംബരപ്പെടുത്തി. പ്രസ്തുത ഓർഡിനൻസിനു പകരം നിയമസഭയുടെ ഒരു ആക്ററു കൊണ്ടുവരുന്നതിനുള്ള ഒരു ബിൽ ഗസററിൽ പ്രസിദ്ധപ്പെടുത്തി. എന്നിരുന്നാലും 1983 ജൂൺ 20-ാം തീയതി ആരംഭിച്ച 1983 ആഗസ്ററ് 4-ാം തീയതി അവസാനിച്ച നിയമസഭ സമ്മേളനക്കാലത്ത് ആ ബിൽ അവതരിപ്പിക്കുന്നതിനും പാസാക്കുന്നതിനും സാധിച്ചില്ല. അതിനാൽ 1983 ആഗസ്ററ് 1-ാം തീയതി പ്രസ്തുത ഓർഡിനൻസ് കാലഹരണപ്പെട്ടു.

8. 1983-ലെ 11-ാം ഓർഡിനൻസുമൂലം ഉണ്ടാക്കിയ ഭേദഗതികൾ നിലനിർത്തേണ്ടതാവശ്യമാണെന്നു കരുതപ്പെടുകയും അതനുസരിച്ച് 1983-ലെ സർവ്വകലാശാല നിയമങ്ങൾ (ഭേദഗതി) ഓർഡിനൻസ് (1983-ലെ 26), 1983 ആഗസ്ററ് 20-ാം തീയതി ഗവർണ്ണർ വിളംബരപ്പെടുത്തുകയും 1983 ആഗസ്ററ് 20-ാം തിയതിയിലെ 910-ാം നമ്പർ കേരള അസാധാരണ ഗസററിൽ

പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. 1983-ലെ 26-ാം ഓർഡിനൻസിനു പകരം സംസ്ഥാന നിയമസഭയുടെ ഒരു ആക്ട് കൊണ്ടുവരുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ഡം

ഈ ബിൽ നിയമമാക്കുകയും പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്യുന്ന പക്ഷം സംസ്ഥാന സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

## ഏല്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ഡം

ബില്ലിലെ 2-ാം ഖണ്ഡം (ബി) എന്ന ഉപഖണ്ഡപ്രകാരം പകരം ചേർക്കപ്പെടാനുദ്ദേശിക്കപ്പെടുന്ന 1974-ലെ കേരള സർവകലാശാല ആക്ട് (1974-ലെ 17) 56-ാം വകുപ്പ് (2)-ാം ഉപവകുപ്പ്, ഒരു കോളേജിന്റെ സംയോജനത്തിന്റെയോ അല്ലെങ്കിൽ സംയോജിക്കപ്പെട്ട ഒരു കോളേജിലെ പുതിയ കോഴ്സുകളിലേക്കുള്ള സംയോജനത്തിന്റെയോ തിട്ടങ്ങളും വ്യവസ്ഥകളും അങ്ങനെയുള്ള സംയോജനത്തിനുള്ള അപേക്ഷ ഏതുകാലത്തിനുള്ളിൽ സിൻഡിക്കേററ് പരിഗണിക്കണമെന്നതുമുൾപ്പെടെ അങ്ങനെയുള്ള സംയോജനം അനുവദിക്കുന്നതിന് സിൻഡിക്കേററ് അനുവർത്തിക്കേണ്ടതായ നടപടിക്രമവും പരിനിയമങ്ങളാൽ നിർണ്ണയിക്കുന്നതിന് സർവകലാശാലയെ അധികാരപ്പെടുത്തുവാൻ ഉദ്ദേശിക്കുന്നു. പ്രസ്തുത ഉപ വകുപ്പിന്റെ ക്ലിപ്ത നിബന്ധന, ഗസററ് വിജ്ഞാപനം മൂലവും അതിൽ പ്രത്യേകം പറഞ്ഞിരിക്കേണ്ട കാരണങ്ങളാലും, ഏതുകാലത്തിനുള്ളിലാണോ സംയോജനത്തിനുവേണ്ടിയുള്ള ഏതൊരു അപേക്ഷയും സിൻഡിക്കേററ് പരിഗണിക്കേണ്ടത്, ആ കാലാവധി അപ്രകാരമുള്ള കാലാവധി അതിനകം കഴിഞ്ഞുപോയിരുന്നാലും ഇല്ലെങ്കിലും, അപ്രകാരമുള്ള വിജ്ഞാപനത്തിൽ പ്രത്യേകം പറയാവുന്ന, ഒരു വർഷത്തിൽ കവിയാത്ത കൂടുതൽ കാലംകണ്ട് നീട്ടിക്കൊടുക്കുന്നതിന് ചാൻസലറെ അധികാരപ്പെടുത്തുവാൻ ഉദ്ദേശിക്കുന്നു. ബില്ലിലെ 3-ാം ഖണ്ഡം, (ബി) എന്ന ഉപഖണ്ഡം, 1975-ലെ കോഴിക്കോട് സർവകലാശാല ആക്ടിലും (1975-ലെ 5) സമാന വ്യവസ്ഥകൾ ഉൾപ്പെടുത്തിക്കൊണ്ട് പ്രസ്തുത ആക്ററിലെ 56-ാം വകുപ്പ് (2)-ാം ഉപവകുപ്പിനുപകരം പുതിയ വകുപ്പു ചേർക്കാൻ ഉദ്ദേശിക്കുന്നു.

2. ഏത് കാര്യങ്ങളെ സംബന്ധിച്ചാണോ പരിനിയമങ്ങൾ നിർണ്ണയിക്കുകയോ വിജ്ഞാപനം പുറപ്പെടുവിക്കുകയോ ചെയ്യാവുന്നത്, അവ നടപടിക്രമത്തെ സംബന്ധിക്കുന്നവയോ ഭരണപരമായ സ്വഭാവത്തോടുകൂടിയവയോ ആണ്. അതിനാൽ ഏല്പിച്ചുകൊടുക്കപ്പെട്ട നിയമനിർമ്മാണാധികാരം സാധാരണ സ്വഭാവത്തോടുകൂടിയതാകുന്നു.

ററി. എം. ജേക്കബ്

(ശരി തർജ്ജമ)

എ. പി. പെരുമാൾ,

നിയമവകുപ്പ് അഡീഷണൽ സെക്രട്ടറി

## 1974–ലെ കേരള സർവകലാശാല ആക്ട് (56)–ാം വകുപ്പ്

(1) ഏതെങ്കിലും കോളേജ് സർവകലാശാലയോടു സംയോജിപ്പിക്കുന്നതിനുവേണ്ടി ആ കോളേജിന്റെ വിദ്യാഭ്യാസ ഏജൻസി പരിനിയമങ്ങളാൽ നിർണ്ണയിക്കപ്പെടാവുന്ന പ്രകാരമുള്ള സമയത്തിനുള്ളിലും അപ്രകാരമുള്ള വിധത്തിലും ഒരു അപേക്ഷ രജിസ്ട്രാർക്ക് അയയ്ക്കേണ്ടതാണ്.

(2) ഒരു കോളേജിന്റെ സംയോജനത്തിനുള്ള തിട്ടങ്ങളും വ്യവസ്ഥകളും അപ്രകാരമുള്ള സംയോജനം അനുവദിക്കാൻ സിൻഡിക്കേററ് അനുവർത്തിക്കേണ്ട നടപടിക്രമവും പരിനിയമങ്ങളാൽ നിർണ്ണയിക്കപ്പെടേണ്ടതാണ്.

## 1975–ലെ കോഴിക്കോട് സർവകലാശാല ആക്ട് 56–ാം വകുപ്പ്

(1) ഏതെങ്കിലും കോളേജ് സർവകലാശാലയോട് സംയോജിപ്പിക്കുന്നതിനുവേണ്ടി പരിനിയമങ്ങളാൽ നിർണ്ണയിക്കപ്പെടാവുന്ന പ്രകാരമുള്ള സമയത്തിനുള്ളിലും അപ്രകാരമുള്ള വിധത്തിലും, ആ കോളേജിന്റെ വിദ്യാഭ്യാസ ഏജൻസി ഒരു അപേക്ഷ രജിസ്ട്രാർക്ക് അയയ്ക്കേണ്ടതാണ്.

(2) ഒരു കോളേജിന്റെ സംയോജനത്തിനുള്ള തിട്ടങ്ങളും വ്യവസ്ഥകളും അപ്രകാരമുള്ള സംയോജനം അനുവദിക്കാൻ സിൻഡിക്കേററ് അനുവർത്തിക്കേണ്ട നടപടിക്രമവും പരിനിയമങ്ങളാൽ നിർണ്ണയിക്കപ്പെടേണ്ടതാണ്.